# THE CHURCH WEEKLY

വാല്യം XI | 1957 ഡിസംബർ 8 | ലക്കം 46

**Thought for the Week**

*Of all qualifications for mission work and every other work, Charity or love is the most excellent.*

*St. Paul*

## വിഷയവിവരം



**EDITORIAL BOARD**

Rev. Dr· K. C. Joseph M. A· Thd.
T. Paul Varughese B. A. B. D.
M· Thommen B. A.
K. V. Mammen B. A.
N. M. Abraham B. A,
(*Chief Editor*)

## ക്രൈസ്തവസഭകളുടെ ഐക്യം

ചർച്ചുവീക്കിലിയിൽ ഏതാനും ആഴ്ചകൾക്കു മുമ്പു് ഒരു കുറിപ്പു് പ്രസിദ്ധപ്പെടുത്തിയിരുന്നു. സി. എസ്. ഐ. യുടെ പുരോഗതിയെ സംബന്ധിച്ച ആത്മബോധിനി എന്ന മാസികയിൽ പ്രസിദ്ധപ്പെടുത്തിക്കണ്ട ഒരു കുറിപ്പു ഞങ്ങൾ അപ്പടി ഉദ്ധരിക്കയായിരുന്നു ചെയ്തതു്. "ആത്മബോധിനി" എന്ന മാസികയിൽ നിന്നു് ഉദ്ധരിച്ചതെന്നു് ആ കുറിപ്പിന്റെ കൂടെ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരുന്നു. ആ ഉദ്ധരണിയിൽ പ്രകാശിക്കുന്ന അഭിപ്രായങ്ങളോ, നിഗമനങ്ങളോ, ഞങ്ങളുടേതായി ആരും തെററിദ്ധരിക്കാനിടയാകുകയില്ലെന്നു് ഞങ്ങൾക്കറിയാം. ചിലപ്പോൾ ഞങ്ങൾക്കു് പ്രാതികൂല്യം തോന്നുന്ന അഭിപ്രായങ്ങളെ ഖണ്ഡിക്കുവാൻ വേണ്ടിയും അവ ഉദ്ധരിച്ചുവെന്നുവരാം. എന്നാൽ പ്രതിപാദ്യഉദ്ധരണിയിലുള്ള ചില തത്വങ്ങളെ സംബന്ധിച്ചു് ഞങ്ങൾക്കും അനുകൂലാഭിപ്രായമുള്ളതായി വായനക്കാർ തെററിദ്ധരിക്കാനിടയാകുമെന്നു ചൂണ്ടിക്കാണിച്ചുകൊണ്ടു് നി. വ. ദി. ശ്രീ. മാർതേവോദോസ്യോസ്സ് തിരുമേനി ഞങ്ങൾക്കു അയച്ചുതന്നകത്തും, അതിനെ അംഗീകരിച്ചുകൊണ്ടു് ഞങ്ങൾ നൽകിയ മറുപടിയും, അതിനു തിരുമനസ്സിലെ സംതൃപ്തി പ്രകാശിപ്പിച്ചുകൊണ്ടുള്ള കത്തും ഞങ്ങൾ അന്യത്രപ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. കത്തു് പ്രസിദ്ധപ്പെടുത്തണമെന്നു് തിരുമേനിക്കു നിർബന്ധമില്ലെന്നു് ഞങ്ങളെ അറിയിച്ചിട്ടുണ്ടു്. എങ്കിലും അതിലെ വിവരങ്ങൾ വായനക്കാർ അറിയണമെന്നു് തിരുമേനി അഭിലഷിക്കുന്നതായി ഒരു സൂചനയുള്ളതുകൊണ്ടു് ഞങ്ങൾ ആ കത്തു് സസന്തോഷം ഇംഗ്ലീഷിൽതന്നെ പ്രസിദ്ധപ്പെടുത്തുകയാണു്. ഓർത്തഡോക്സ് സുറിയാനിസഭയുടെ വീക്ഷണഗതിയിൽ സഭാഐക്യപ്രശ്നം എങ്ങനെ വീക്ഷിക്കപ്പെടുന്നുയെന്നതിനു് ഒരധികൃതപ്രസ്താവന ചർച്ചുവീക്കിലി വായനക്കാരായ മലങ്കര സുറിയാനിസഭാംഗങ്ങൾക്കു ലഭിക്കുന്നതിനുള്ള ഒരു സൗകര്യം കൂടെ ഞങ്ങൾ ചെയ്തുതരുന്നുയെന്ന ചാരിതാർത്ഥ്യവും ഈ പ്രസിദ്ധീകരണത്തിൽ ഞങ്ങൾക്കുണ്ടു്. അഭിവന്ദ്യതിരുമേനി, അഖിലലോകസഭാകൗൺസിലിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന സമ്മേളനങ്ങളിൽ സംബന്ധിക്കുകയും, സഭാഐക്യസംരംഭങ്ങളിൽ സാരമായ ശ്രദ്ധചെലുത്തുകയും ചെയ്തുകൊണ്ടിരിക്കുന്ന ഒരുദേഹമാണു്. അതുകൊണ്ടു് ഓർത്തഡോക്സ്സഭയുടെ നിലയെ വിശദീകരിക്കാൻ മെത്രാപ്പോലീത്താ എന്ന ബഹുമാന്യസ്ഥാനത്തിനു പുറമെ വ്യക്തിപരമായിത്തന്നെ പല അവകാശയോഗ്യതകൾ ഉള്ള ആളാണു് തിരുമേനി. അദ്ദേഹത്തിന്റെ അവസരോചിതമായ നിർദ്ദേശം ഞങ്ങൾ സ്വാഗതം ചെയ്യുകയും അതിലുള്ള സദുദ്ദേശത്തെ ഞങ്ങൾ വിലമതിക്കുകയും ചെയ്യുന്നു. തിരുമേനി ചൂണ്ടിക്കാണിക്കുന്ന വിധത്തിൽ വിശ്വാസം, ഉപദേശം, കൂദാശകൾ, പട്ടത്വം, ആരാധന എന്നീ എല്ലാ മർമ്മപ്രധാനമായ ആധാരങ്ങളെ അടിസ്ഥാനമാക്കിയാണു് സഭാഐക്യം നടക്കേണ്ടതെന്നാണു് ഞങ്ങളും വിശ്വസിക്കുന്നതു്. ആ കാര്യങ്ങളിലെല്ലാം ഐക്യം ഉണ്ടാകാത്ത ഒരു സഭാഐക്യത്തിനർത്ഥവുമില്ല. ഇങ്ങനെയുള്ള എല്ലാ അടിസ്ഥാനങ്ങളിലും ഒരു ഐ

ക്യം വന്നു ചേരാൻ ഇടയായതുകൊണ്ടാണു് ക്രൈസ്തവസഭകളുടെ ഐക്യസംരംഭങ്ങളിൽ സി. എസ്. ഐ. ചരിത്രം സൃഷ്ടിച്ചതു്. എപ്പിസ്കോപ്പസിയിൽ വിശ്വസിക്കുന്ന ആംഗ്ലിക്കൻ സഭയും, യാതൊരു പട്ടക്കാരുമില്ലാത്ത പ്രെസ്ബിറ്റീറിയൻ സഭയും മെത്തോഡിസ്റ്റുകാരും എല്ലാം ചേർന്നു ഒരു എപ്പിസ്കോപ്പൽ സഭയായിത്തീർന്നതിൽ ലോകത്തിലുള്ള ക്രൈസ്തവനേതാക്കന്മാരും പണ്ഡിതന്മാരും സന്തോഷിക്കുകയും അഭിനന്ദിക്കുകയും ചെയ്യുന്നതിൽ ഞങ്ങൾക്കും ആനന്ദമാണുള്ളതു്. അവരുടെ വിശ്വാസവും, ഉപദേശവും, പട്ടത്വവും, കൂദാശയും, ആരാധനയും ഒന്നും ഒത്തഡോക്സ് സുറിയാനിസഭയ്ക്കോ, മററു പൗരസ്ത്യസഭകൾക്കോ, ഇംഗ്ലണ്ടിലെ ആംഗ്ലോ കാതലിക്കുകളോ സ്വീകാര്യമല്ലായിരിക്കാം. ചർച്ചുവീക്കിലിക്കും സ്വീകാര്യമല്ലായിരിക്കാം. സ്വീകാര്യമായിരുന്നെങ്കിൽ ഈ സഭകൾ എല്ലാം സി. എസ്. ഐ. യുമായി ഐക്യം സ്ഥാപിക്കുമായിരുന്നു. അങ്ങനെയല്ലാത്തതുകൊണ്ടാണു് ആ ഐക്യസഭയിൽ നിന്നു നാം മാറിനിൽക്കുന്നതു്. എന്നാൽ സി. എസ്. ഐ. യുടെ ഐക്യം സ്ഥാപിച്ച രീതിയുടെയും മുപ്പതു കൊല്ലക്കാലം നീണ്ടുനിന്ന അവരുടെ തുടർച്ചയായ ആലോചനകളുടെയും, ചരിത്രം വായിക്കുന്നവർക്ക് രോമാഞ്ചത്തോടുകൂടിയല്ലാതെ ആ സംരംഭത്തെ വീക്ഷിക്കുവാൻ സാധിക്കുന്നതല്ലെന്നു ഞങ്ങൾക്കു തോന്നുന്നു. ഭിന്ന രീതിയിലും വിശ്വാസത്തിലും, ആചാരത്തിലും നടപടികളിലുമായി നൂററാണ്ടുകളായി തഴമ്പിച്ച ഏതാനും ക്രൈസ്തവസഭകൾ, ദൈവനീതമെന്നു് തങ്ങൾക്കു ബോദ്ധ്യപ്പെട്ട പ്രചോദനത്തെ അടിസ്ഥാനപ്പെടുത്തി, ഒരു വിശ്വാസത്തിലും, ആരാധനക്രമത്തിലും, പട്ടത്വത്തിലും ഒന്നിക്കുവാൻ ഇടയായതിൽ മററുള്ളവരേപ്പോലെ ഞങ്ങൾക്കും സന്തോഷത്തിനു അവകാശമുള്ള എന്നു പറയുന്നതുകൊണ്ടു് ആ ഐക്യസംരംഭത്തിൽ ചെന്നു ചേരാനുള്ള ഒരാഹ്വാനമായി ഇതു വായിക്കുന്നവരാരെങ്കിലും, വിചാരിക്കുന്നെങ്കിൽ അതിനെക്കാൾ ഒരു തെററിദ്ധാരണയുണ്ടാകാനില്ല. മുപ്പതു കൊല്ലങ്ങൾ കൊണ്ടു്, സി. എസ്. ഐയിൽ ആംഗ്ലിക്കൻസഭയുടെ പട്ടത്വം എല്ലാ വൈദികർക്കും വന്നു ചേരത്തക്കവണ്ണം അവർ ആ ഐക്യസംരംഭം സംവിധാനം ചെയ്തിരിക്കയാണു്. അതിനു മുമ്പു തമ്മിൽ തല്ലിപ്പിരിയുമെന്നു് പ്രവചിച്ചവർ ഉണ്ടു്. പത്തുകൊല്ലങ്ങൾ കഴിഞ്ഞു. ഇതുവരെ ആ പ്രസ്ഥാനം പുരോഗമിച്ചു. അതിനെ അവലോകനം ചെയ്തുകൊണ്ടു് ആത്മബോധിനി പ്രസിദ്ധപ്പെടുത്തിയ ഒരു കുറിപ്പു ഞങ്ങൾ ഉദ്ധരിച്ചു. സഭാംഗങ്ങളെ ഞങ്ങളെക്കാൾ അടുത്തറിയാവുന്ന തിരുമേനി പറയുന്നു ആ ഉദ്ധരണി തെററിദ്ധാരണയ്ക്കിടയാക്കുമെന്നു്. അതു് ശരിയായിരിക്കാം. എന്നാൽ റോമാസഭയിലെയോ ഗ്രീക്കുസഭയിലെയോ, അമ്മേരിക്കൻ സഭകളിലെയോ, നല്ല കാര്യങ്ങൾ, ക്രൈസ്തവലോകവാർത്തകളായി ചർച്ചുവീക്കിലി പ്രസിദ്ധപ്പെടുത്തുന്നതു് അവയിൽ അനുകരണീയമായതു് നാം പഠിക്കുവാനും, നമ്മുടെ വിശ്വാസങ്ങൾക്കും, ആരാധനകൾക്കും, പട്ടത്വത്തിനും ഒന്നും ഭംഗം വരാതെ അവയെ പ്രായോഗികമാക്കുവാനും വേണ്ടിമാത്രമാണു്. പെന്തിക്കോസ്തുകാരുടെ വേദതീഷ്ണതയെ അഭിനന്ദിച്ചുപോയാൽ ഉടനെ ആ സഭയിൽ ചേരാനും, മറുഭാഷ ചൊല്ലാനുമാണു് ഞങ്ങൾ ഉദ്ദേശിക്കുന്നതെന്നു ആരും വിശ്വസിക്കയില്ലെന്നു് കരുതുന്നു. അങ്ങനെ അരുതെന്നപേക്ഷയുമുണ്ടു്. കോടാനുകോടി ക്രൈസ്തവരുള്ള ഈ ലോകത്തു് ഇൻഡ്യയുടെ ഈ കോണിൽ കിടക്കുന്നതു് ആറോ ഏഴോ ലക്ഷം ഓത്തഡോക്സുകാരാണു്. അവരുതന്നെ രണ്ടായിപ്പിരിഞ്ഞു നാല്പത്തഞ്ചു കൊല്ലങ്ങളായി. തമ്മിൽതല്ലുകയാണു്. വിശ്വാസമൊ, ആരാധനയൊ, ഉപദേശമൊ ഒന്നും വിവാദവിഷയവുമല്ല. തമ്മിൽ യോജിക്കയില്ലെന്നു് മാത്രം. വിശ്വാസത്തിൽയോജിക്കാത്തവർഐക്യപ്പെടുന്നു. അപ്പോൾ നമ്മുടെകാര്യംലജ്ജാകരമല്ലെ? എന്നു ചിന്തിപ്പിക്കുവാനും പ്രചോദനം നൽകുവാനുമെങ്കിലും ഇങ്ങനെയുള്ള വാർത്തകൾ ഉപകരിക്കുമെന്നുള്ള പ്രതീക്ഷമാത്രമാണു് അവയുടെ പ്രസിദ്ധീകരണത്തിൽ ഞങ്ങൾക്കുള്ളതു്. സി. എസ്. ഐയുടെ ഐക്യംകൊണ്ടു് എപ്പിസ്കോപ്പൽ സഭകളോടു കൂടുതൽ അടുക്കുവാനല്ലാതെ അകലുവാനല്ല ഇടയാക്കിയിട്ടുള്ളതെന്നുമുള്ള സംഗതിയിൽ നാം സന്തോഷിക്കേണ്ടതാണെന്നു തോന്നുന്നു. അവരുടെ ആരാധനാക്രമങ്ങൾ വായിച്ചാൽ അതിലെ വാചകങ്ങൾ എത്രമാത്രം പുരാതനസഭകളുടെ പാരമ്പര്യങ്ങളെ അനുകരിക്കുവാൻ ശ്രമിച്ചിട്ടുണ്ടെന്നു കാണാം. അവയുടെ വ്യാഖ്യാനങ്ങളിൽ സി. എസ്. ഐ. യിലെ ഘടകസഭകൾക്കു് സ്വാതന്ത്ര്യം അനുവദിച്ചിട്ടുണ്ടെങ്കിൽ അവയുടെ പൊതു ആരാധനാക്രമം എപ്പിസ്കോപ്പൽ സഭകളെ അനുകരിക്കുവാൻ ശ്രമിക്കയാണു് ചെയ്യുന്നതു്. ഉത്തരേന്ത്യൻ സഭാഐക്യശ്രമം ആംഗ്ലിക്കൻ ഹൈചർച്ചുകാരിൽ ഒരു വലിയ പങ്കിന്റെ ആനുകൂല്യത്തോടുകൂടെയാണു് നടക്കുന്നതു്. സി. എസ്. ഐ അവർക്കു് പ്രചോദനം നൽകിയിട്ടുള്ളതുപോലെ വേറെപല ഐക്യസംരംഭങ്ങൾക്കും പ്രേരകമായി നിൽക്കുന്നു. പൗരസ്ത്യസഭകൾ അവരുമായി ഉടനെ ഐക്യപ്പെടുന്നതു് ഒരു പ്രശ്നമെ ആയിത്തീർന്നിട്ടില്ല. എങ്കിലും അവരുടെ സമീപനരീതി എല്ലാ ഐക്യസംരംഭങ്ങൾക്കും മാതൃകയായി എടുക്കാൻ കൊള്ളാവുന്നതാണെന്നുള്ളതിൽ കവിഞ്ഞ ഒരു ഐക്യാഭിലാഷം ഞങ്ങളുടെ ഉദ്ധരണിയിൽ പ്രകടമായിട്ടുണ്ടെന്നു വായനക്കാരിൽ ആരെങ്കിലും ധരിക്കുന്നെങ്കിൽ അതു തെററാണു്. തിരുമേനിയോ ഞങ്ങളോ ഓത്തഡോക്സ് സഭകളോ, പരിപാവനമെന്നും മർമ്മപ്രധാനമെന്നും കരുതുന്ന വിശ്വാസങ്ങളും ഉപദേശങ്ങളും ക്രൈസ്തവലോകത്തിന്റെ മതിപ്പിനും, അവ നിലനിറുത്തേണ്ടതിന്റെ ആവശ്യത്തെപ്പററിയുള്ള ദൃഢബോദ്ധ്യത്തിനും വിഷയീഭവിപ്പിക്കേണ്ട കർത്തവ്യം ആ സഭകളുടേതാണു്. പൗരസ്ത്യസഭകൾ ഉൾപ്പെടുന്ന സഭാഐക്യത്തിൽ അവ ചർച്ചാവിഷയങ്ങളാകുകയും ചെയ്യും. എന്നാൽ പൗരസ്ത്യസഭകൾ ഉൾപ്പെട്ടില്ലെങ്കിലും, സഭാഐക്യസംരംഭങ്ങൾ നമ്മുടെ പഠനത്തെയും, താല്പര്യത്തേയും, ആദരവിനെയും അർഹിക്കുന്നു. ഞങ്ങൾ മുമ്പൊരവസരത്തിൽ സൂചിപ്പിച്ചതുപോലെ, റോമാസഭയൊ പൗരസ്ത്യസഭകളൊ, പ്രോട്ടസ്റ്റൻറു സഭകളോ ഉൾപ്പെടാത്ത സഭാഐക്യം അതിന്റെ പൂർണ്ണതയിൽ എത്തിയതായി പരിഗണിച്ചുകൂടാ. ദൈവതിരുനാമമഹത്വത്തിനു് യേശുക്രിസ്തുവിന്റെ നാമത്തിൽ നാം ഒന്നാകുകയും നിരീശ്വരത്വത്തിലും അസ്സമാധാനത്തിലും, ഭീതിയിലും കഴിയുന്ന മനുഷ്യജാതിയെ ദൈവത്തിങ്കലേക്കു തിരിയുവാൻ സഹായി

ക്കുകയുമാണ് ആവശ്യമായിട്ടുള്ളതു്. സഭാഐക്യശ്രമങ്ങളിൽ യാതൊന്നിലും കാര്യമായി പ്രവേശിച്ചിട്ടില്ലാത്ത ഓത്തഡോക്സ് സുറിയാനി സഭയ്ക്കു മററുസഭകളുടെ ആ വഴിക്കുള്ള ഉദ്യമങ്ങളെ നിരീക്ഷിക്കുവാനും പഠിക്കുവാനും ചെയ്യുന്ന ശ്രമങ്ങൾ നിരുത്സാഹപ്പെടുത്തുകയല്ല തിരുമേനിയുടെ കത്തിൻെറ അർത്ഥമെന്നു് ഞങ്ങൾ ധരിക്കുന്നു. സുറിയാനി സഭയുടെ കാതലായ വിശ്വാസങ്ങളെയും ഉപദേശങ്ങളെയും പററി യാതൊന്നുമറിയാതെ മററു സഭകളുടെ ഐക്യശ്രമങ്ങളെപ്പററി പഠിക്കുന്നതിലുള്ള ചില അപകടങ്ങളെയാണു തിരുമേനി ചൂണ്ടിക്കാണിക്കുന്നതെന്നും, പദപ്രയോഗത്തിലുള്ള സാമ്യം പലപ്പോഴും അവയുടെ അനുഭവപാരമ്പര്യങ്ങളെമുഴുവൻപ്രതിബിംബിപ്പിക്കാതിരിക്കുന്നതുകൊണ്ടു സഭയുടെ വ്യാഖ്യാനങ്ങളും അർത്ഥങ്ങളും ധരിച്ചുകൊണ്ടു വേണം വേദവ്യാഖ്യാനങ്ങളെ കൈകാര്യം ചെയ്യേണ്ടതെന്നു് അനുസ്മരിപ്പിക്കുവാൻ ഈയവസരം തിരുമേനി വിനിയോഗിക്കയാണെന്നും ഞങ്ങൾ വിശ്വസിക്കുന്നു. റോമാസഭയും, ഓത്തഡോക്സ് സഭകളും, പുരാതനവിശ്വാസങ്ങളെ സംബന്ധിച്ചു, വളരെ കുതലുള്ളവരാണു്. എന്നാൽ റോമാസഭയ്ക്കുള്ള സംഘടയാപരമായ ഏകശാസനം ഓത്തഡോക്സ് സഭകൾക്കില്ല, റോമാസഭയുടെവീക്ഷണഗതിയിൽ പരമാദ്ധ്യക്ഷനായ മാർപാപ്പാ മാത്രമെ ക്രൈസ്തവലോകത്തു ഭരിക്കാവു. ഓത്തഡോക്സ് സഭകൾ, പല പാത്രിയക്കീസന്മാക്കു് ക്രൈസ്തവലോകത്തു സ്ഥാനമുണ്ടെന്നു വിശ്വസിക്കുകയും, അതേസമയം വിശ്വാസം, പട്ടത്വം, ഉപദേശം, ആരാധന മുതലായ സംഗതികളിൽ ഏകീകരണം ഉണ്ടായിരിക്കണമെന്നു് അനുശാസിക്കയും ചെയ്യുന്നു. അങ്ങനെയാണു് അർമ്മീനിയൻസഭ, ഇഗുപ്തായസഭ, സുറിയായിസഭ മുതലായ സഹോദരീസഭകൾ കഴിയുന്നതു്. ഈ ഒരു വീക്ഷണവൈശിഷ്ട്യം പ്രോട്ടസ്റ്റൻറു സഭകളുടെ ശ്രദ്ധയ്ക്കും മതിപ്പിനും വിഷയീഭവിച്ചിട്ടുണ്ടു്. ഓത്തഡോക്സ് സഭകളെപ്പററി പഠിക്കുവാനും, അറിയുവാനും, കൂടുതൽ താല്പര്യവും അവർ പ്രദർശിപ്പിക്കുന്നുണ്ടു്.

ക്രൈസ്തവലോകത്തിൻെറ രണ്ടു വലിയ വിഭാഗമായിരിക്കുന്ന റോമാസഭയുടേയും പ്രോട്ടസ്റ്റൻറു സഭയുടേയും മദ്ധ്യേനിന്നു ക്രിസ്തുവിൻെറ നാമം വഹിക്കുന്നവരെയെല്ലാം ഒരുമിച്ചു കൊണ്ടുവരുവാനുള്ള കത്തവ്യബാദ്ധ്യത ഓത്തഡോക്സ് സഭകൾക്കുണ്ടു്. അതു റോമാസഭയിൽ ലയിച്ചിട്ടോ, അതിനെ പരിപൂർണ്ണമായി അനുകരിച്ചിട്ടോ അല്ല. പ്രോട്ടസ്റ്റൻറുസഭകൾ ക്രിസ്ത്യാനികളല്ലെന്നു പറഞ്ഞു പുറംതള്ളിക്കൊണ്ടുമല്ല. മറെറാരു സമീപനത്തിനുള്ള കഴിവാണു് ഓത്തഡോക്സ് സഭകൾ പ്രദർശിപ്പിക്കേണ്ടതു്.



# മരണത്തിൻെറ മുമ്പിലെ സാഹസികത്വം

(എം. കുര്യൻ)

യുവാവിനു ബോധം വീണു. ആ അറ മുഴുവൻ കറങ്ങിക്കൊണ്ടിരിക്കുന്നതായി ഒരു തോന്നൽ. കൈകുത്തി പതുക്കെ എഴുന്നേററിരുന്നു. വിരൽകൊണ്ടു നെററിയിലെ രക്തം തുടച്ചുകളഞ്ഞു. രക്തം കററച്ചിട്ടില്ല. താൻ പ്രഹരമേററു വീണിട്ടു് അധികനേരമായില്ലെന്നു് അതു വ്യക്തമാക്കി.

അങ്ങനെയിരുന്നാൽ പോരാ. തൻെറ കാമുകിക്കുഎന്തുസംഭവിച്ചിരിക്കുമോ? ആ കാലകിങ്കരന്മാർ അവളെ വലിച്ചിഴച്ചു കൊണ്ടുപോയിട്ടുണ്ടാവും. മൃഗങ്ങൾ അവളെ വകവരുത്തിക്കാണുമോ? ഹാ! എന്തൊരു വിധിവൈപരീത്യമാണിതു്. ഇതുവരെ ചെയ്ത പ്രയത്നങ്ങളും അനുഭവിച്ച കഷ്ടപ്പാടുകളും വെറുതെയായിത്തീരാൻ പോവുകയാണോ?

പോരാ. പോയി, അവളുടെ കൂടെ മരിക്കണം. തന്നത്താൻ ജീവിച്ചിരുന്നിട്ടു കഥയില്ല. ലൂക്കോസ് പിടഞ്ഞെണീററു. അറയുടെ വാതിൽ പൂട്ടിയിരുന്നില്ല. അതിനാൽ, ഇടനാഴിയിലേക്കു കടക്കുക എളുപ്പമായിരുന്നു. നടക്കുമ്പോൾ കാൽവേച്ചുപോകുന്നുണ്ടെങ്കിലും, യുവാവു് തത്തിയൊത്തി നടന്നുനീങ്ങി. തല നേരെ നിൽക്കുമെന്നായി. ലൂക്കോസ് എന്തോ സാധനത്തിൽ കാൽതട്ടി വീഴാൻ തുടങ്ങി. കുനിഞ്ഞു് അതെടുത്തു നോക്കി. ഒരു മഴു. ഗ്ലാഡിയേററുടെ ആതടയെങ്കിലും കൈയിൽനിന്നു വീണുപോയതാവണം. ലൂക്കോസ് അതെടുത്തു കൈയിൽ സൂക്ഷിച്ചു. അരേനായിൽ നിന്നു് ആരവാരവും അട്ടഹാസവും ഉച്ചത്തിൽ കേൾക്കാം. യുവാവു് ഇടനാഴിയിലൂടെ നീങ്ങി.

ജനങ്ങളുടെ ഉത്സാഹപ്രകടനം വർദ്ധിച്ചുകൊണ്ടിരുന്നു. തെക്ലായ്ക്കു് എന്തു സംഭവിച്ചുവെന്നറിയണം. ലൂക്കോസ് നടപ്പിനു വേഗം വർദ്ധിപ്പിച്ചു. അരേനായിലേക്കുള്ള പ്രവേശനകവാടത്തിൽ തടിച്ച ഒരു കാവൽക്കാരൻ മാത്രമേ ഉണ്ടായിരുന്നുള്ളു. മൃഗങ്ങളുടെ കൂടുകളുടെ കവാടങ്ങൾ തുറക്കുന്നതിനുള്ള ഉത്തോലകാ പ്രവത്തിപ്പിക്കുന്ന ആളായിരുന്നു ആ മനുഷ്യൻ. അയാൾ ലൂക്കോസിനെ തടഞ്ഞുനിറുത്തിയില്ല. യുവാവു നേരെ, വെള്ള മണൽ വിരിച്ചു, അരിനായിലേക്കു കടന്നു.

ആരും ലൂക്കോസിനെ നോക്കുന്നില്ല. എല്ലാവരുടെയും ദൃഷ്ടികൾ ഹേരോദാവിൻെറ സിംഹാസനത്തിൽ തറഞ്ഞുനിൽക്കുകയാണു്. അരേനായിലേക്കുള്ള പ്രവേശനദ്വാരത്തിൽനിന്നു് ഒരമ്പതു് അടി ദൂരെ മാറി തെക്ലായെ കാണാം. ഒരു കാളക്കുററൻെറ പുറത്തു അവളുടെ മിക്കവാറും നഗ്നമാക്കിയ ശരീരം വരിഞ്ഞുകെട്ടി ഇരുത്തിയിരിക്കുകയാണു്. മൂന്നു് അടിമകൾ കാളയുടെ കഴുത്തിൽ നിന്നുള്ള കയറുകൾ ഉറപ്പിച്ചു പിടിച്ചിട്ടുണ്ടു്. അവർ പിടി അയക്കാതെ കാളക്കുററനു നീങ്ങിക്കൂടാ. ജനക്കൂട്ടമോ അടിമകളോ ഇപ്പോൾ തെക്ലായെ വീക്ഷിക്കുകയല്ല. എല്ലാവരുടെയും ദൃഷ്ടികൾ മുകളിലുള്ള സുവർണ്ണസിംഹാസനത്തിന്മേലാണു്.

ഹേരോദാരാജാവിൻെറ സ്വരം ഉച്ചത്തിൽ കേട്ടു. "ഇസ്രയേൽ ജനങ്ങളേ! ചക്രവത്തി സസുഖം സുരക്ഷിതനായി റോമിലേക്കു മടങ്ങി എഴുന്നെള്ളിയതിനെ ആദരിച്ചു് ഞാൻ ഈ മഹാകാര്യ നിങ്ങൾക്കു വേണ്ടി സജ്ജീകരിക്കുകയായിരുന്നു."

ഹർഷാരവം.

രാജാവു തുടർന്നു: "ഉടൻതന്നെ സിംഹങ്ങളെ തുറന്നുവിടാൻ ഞാൻ ആജ്ഞാപിക്കുന്നതാണ്. ഒരു നശിച്ച നസ്രാണി ആ മൃഗങ്ങൾക്ക് ഇരയായി ഭവിക്കുന്നതു നിങ്ങൾക്കു കാണാം. എന്നാൽ അതിനു മുമ്പായി നിങ്ങളുടെ രാജാവിൻെറ ഔദാര്യശീലത്തിൻെറ ഒരു ചിഹ്നം നിങ്ങൾ അനുഭവിക്കണം."

ആംഫിതീയേററിൻെറ നാനാഭാഗത്തുനിന്നുമായി അടിമകൾ സ്വർണ്ണനാണയങ്ങൾ ജനങ്ങൾക്കിടയിൽ വാരിവിതറി. വലിയ തിക്കുംതിരക്കുമായി. സ്വർണ്ണനാണയം പെറുക്കിയെടുക്കുന്നതിനുള്ള ആവേശം.

ഹേരോദാവിൻെറ മുഖത്ത് ഒരു മന്ദഹാസം ഉദിച്ചതു ലൂക്കോസു വ്യക്തമായി കണ്ടു. ഈ കാഴ്ചകൾ രാജാവിനു സംതൃപ്തി നൽകുന്നുണ്ടെന്നു തോന്നി.

പെട്ടെന്നു് ഒരു മനുഷ്യൻ രാജാവിൻെറ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. വെളുത്തുനീണ്ട താടി, കീറി മുഷിഞ്ഞ പരുക്കൻവസ്ത്രം, ശോഷിച്ചു ചൂണ്ടാണിവിരൽ നീട്ടിനിൽക്കുന്ന ആ വൃദ്ധൻ നാശത്തിൻെറ മൂർത്തിയാണെന്നു തോന്നി. അഗാബസ് പ്രവാചകൻ. രാജാവിൻെറ നയനങ്ങളിൽ ഭീതിയുടെ നിഴൽപ്പാടുണ്ടായി.

"ഇസ്രയേൽജനങ്ങളേ! അനുതപിക്കുക. നിങ്ങളെ വിഗ്രഹാരാധനയിലേക്കു് വഴിനടത്തുന്ന ഈ കള്ളരാജാവിനെ പിന്തുടരരുതേ. ഈ മനുഷ്യൻെറ പാപങ്ങൾക്കു് ദൈവം ഇന്നു് പകരം ചോദിക്കും."

ഹേരോദാവിൻെറ മുഖം കോപത്താൽ ചെമന്നു. രാജാവു് വലത്തുകയ്യിലിരുന്ന ചെങ്കോൽ ഉയർത്തി, അഗാബസിൻെറ തലയിൽ അടിച്ചു. വീണ്ടും വീണ്ടും അടിച്ചു. അവിടവിടെ മുറിഞ്ഞു്, രക്തമൊലിച്ചുതുടങ്ങി. ദുർബലശരീരനായ ആ വൃദ്ധൻ പേർത്തുംപേർത്തും രാജദണ്ഡം കൊണ്ടു കിട്ടിയ പ്രഹരത്തിൻെറ ആഘാതത്താൽ തളർന്നു താഴെവീണു.

ഹേരോദാവിൻെറ മുഖം വിളറി. രക്തമയം അശേഷമില്ലാതായി. അഗാബസിനു് അപകടം വല്ലതും പററിക്കാണുമോ? പ്രവാചകൻെറ ജീവനെപ്പററിയുള്ള ഉൽക്കണ്ഠയല്ല ഈ പരിഭ്രമത്തിനു പ്രധാന ഹേതു. അഗാബസ് ജീവിച്ചിരിക്കുന്നിടത്തോളം കാലം തൻെറ ജീവന് കുഴപ്പമൊന്നുമില്ലെന്നു രാജാവിനു് അറിയാം. ഇപ്പോൾ അയാളെങ്ങാൻ മരിച്ചുപോയാൽ...

രാജാവിൻെറ ശരീരം ഭയത്താൽ വിറച്ചു. കണ്ണുകളിൽ ഭയത്തിൻെറ നിഴൽപ്പാടു വ്യക്തമായി കാണാം. രാജാവിൻെറ ചേഷ്ടകളും ഭാവങ്ങളുമെല്ലാം ഭയകമ്പിതമായിരുന്നു.

ഹേരോദാവിൽ പ്രത്യക്ഷപ്പെട്ട ഭയപരിഭ്രമങ്ങൾ പ്രേക്ഷകരിലേയ്ക്കും പകർന്നതുപോലെ തോന്നി. ഗ്യാലറികളെല്ലാം നിശ്ശബ്ദമായി. എന്താണു സംഗതിയെന്നൊരു വിഭ്രാന്തി സർവ്വത്ര വ്യാപിച്ചു.

ചെങ്കോൽ രാജകരങ്ങളിൽനിന്നു താഴെ വീണു. രാജാവിൻെറ കണ്ഠത്തിൽനിന്നു് ഒരു ഞരക്കവും കരച്ചിലും വെളിയിൽ കേൾക്കാറായി. തഴെ വീണു പോകാതിരിക്കാൻ അദ്ദേഹം ഒരു കൈകൊണ്ടു് തൊട്ടു മുമ്പിലുള്ള കമ്പിയഴിയിൽ കടന്നു പിടിച്ചു; മറേറ കൈകൊണ്ടു് കഴുത്തിനു തടവുന്നുണ്ടായിരുന്നു. ഏതോ ദുസ്സഹമായ വേദന അനുഭവിക്കുന്ന മട്ടുണ്ടു്. പെട്ടെന്നു്, ആ ശരീരം കമ്പിയഴിക്കു മുകളിലൂടെ, താഴെ അരേനായിലേയ്ക്കു് ചടഞ്ഞു വീണു. ജീവൻ ദേഹത്തെ വിട്ടു പിരിഞ്ഞിരുന്നു. തൂവെള്ള മണൽ വിരിച്ച രംഗസ്ഥലത്തേയ്ക്കു് വീണ ചെംപട്ടു ചുററിയ രാജസഗാത്രം, സൂര്യപ്രകാശത്തിൽ ജാജ്വല്യമാനമായി തിളങ്ങി.

ഒരു ആർത്തനാദം സ്റ്റേഡിയം മുഴുവൻ സ്തോഭമൂകമാക്കി. രാജാവിൻെറ മുഖത്തു പ്രത്യക്ഷപ്പെട്ട ഭീതി അവിടെയുള്ളവരെയെല്ലാം ഗ്രസിക്കുകയാൽ, അവരെല്ലാം തരിച്ചിരുന്നുപോയി. എന്തു ചെയ്യേണ്ടുവെന്നറിയാൻ വയ്യാത്ത ഒരു നിമിഷം.

തെക്ലായെ ചേർത്തുബന്ധിച്ചിരുന്ന കാളക്കൂററനു ഭയം ബാധിച്ചപോലെ തോന്നി. കാള പെട്ടെന്നു് ഒന്നു നിവന്നു. ഒരടിമയുടെ കൈയിൽനിന്നു് കയറിൻെറ അററം വിട്ടുപോയി. അടുത്തതായി കാള ഝടിതിയിൽ പിറകോട്ടു തിരിഞ്ഞു. മരണഭീതിയോടെ അരേനായുടെ കവാടം ലക്ഷ്യമാക്കി പാഞ്ഞു. ആ തിരിച്ചിലിൽ, മററു രണ്ടു് അടിമകളുടെ കൈയിലിരുന്ന കയറുകളും പിടിവിട്ടുപോയി. അങ്ങനെ സ്വതന്ത്രനായ കാളക്കൂററൻ, ഏതു മാർഗ്ഗത്തിലൂടെ അരേനായിൽ പ്രവേശിച്ചുവോ, അതേമാർഗ്ഗം തേടി ഓടി.

രക്ഷവേണമെങ്കിൽ, ഈ സന്ദർഭം തക്കത്തിൽ ഉപയോഗപ്പെടുത്തണമെന്നു് ലൂക്കോസിനു ബോധ്യമായി. ആ യുവാവു്, കാള ഓടിപ്പോകുന്ന പോക്കിൽ, തെക്ലായെ ബന്ധിച്ചിരുന്ന കയറിൻെറ ഒരററം കയറിപ്പിടുത്തമിട്ടു. കവാടത്തോടു സമീപിച്ചു് നിന്ന ഒരു തൂണിൽ തട്ടി, കാള സ്വല്പമൊന്നു പരുങ്ങി. ഉത്തോലകം പ്രവർത്തിപ്പിക്കുന്ന കാവൽക്കാരൻ കാളയുടെ മരണപ്പാച്ചിൽ കണ്ടു്, അവിടംവിട്ടു് ഓടി.

അടുത്തതായി എന്തുവേണ്ടുവെന്നു് പകച്ചു് കാള നിന്നുപോയി. ആ നിമിഷം ഉപയോഗപ്പെടുത്തിയില്ലെങ്കിൽ, അപകടം നിശ്ചയമാണെന്നു് ലൂക്കോസു് കണ്ടു. ഇതുവരെ അമ്പരന്നു നിന്നുപോയ പട്ടാളക്കാരെല്ലാം, ഉടനെ പുറകെയെത്തി തൻെറ കഥ കഴിക്കും, തെക്ലായെയും സിംഹങ്ങൾക്കിട്ടുകൊടുക്കും. എന്തെന്നില്ലാത്ത ഒരു തിടുക്കവും ആവേശവും ആ യുവാവിനെ ബാധിച്ചു. തൻെറ മഴു ഉയർത്തി സർവ്വശക്തിയും പ്രയോഗിച്ചു് യുവാവു് കാളക്കൂററൻെറ കൊമ്പുകൾക്കിടയിലായി തലമണ്ടയ്ക്കു് ഇടിച്ചു. ആ മൃഗം ഒരലർച്ചയോടെ തഴെ വീണു, പിടസ്ക്കാൻ തുടങ്ങി. മരണപരാക്രമത്തോടെ യുവാവു് പ്രവർത്തിച്ചു. മഴുകൊണ്ടുതന്നെ യുവതിയെ ബന്ധിച്ചിരുന്ന കയർ മുറിച്ചു.

അവൾ ബോധഹീനയായിത്തീർന്നിരുന്നു. കയർമാററി, അയാൾ അവളെ വാരിയെടുത്തു. ഇതിനകം, സ്വബുദ്ധി വീണ്ടുകിട്ടിയ കാവൽക്കാരും അടിമകളും ലൂക്കോസിനെ സമീപിക്കുന്നുണ്ടായിരുന്നു. അയ്യോ!...ആ യുവാവിൻെറ വായിൽനിന്നു് ഒരു ആക്രോശം പുറത്തുവന്നു. എല്ലാം തീർന്നുവെന്നൊരു തോന്നൽ. ഇനിയും യാതൊരു രക്ഷയുമില്ല...

എന്തുവേണ്ടു? ബോധഹീനയായ യുവതി മാറിൽ. കാവൽക്കാർ പുറകെ പാഞ്ഞെത്തുന്നു. യുവാവു് ചുററുപാടും നോക്കി. തെക്ലായെയും കൊണ്ടു് ഇടനാഴിയിൽ കൂടി വെളിയിൽ കടക്കുന്നതുവരെ കാവൽക്കാരെ തടഞ്ഞുനിറുത്തുവാൻ വല്ല മാർഗ്ഗവുമുണ്ടോ? ഇല്ലെങ്കിൽ, നാശം നിശ്ചയം.

പെട്ടെന്നു് യുവാവിൻെറ കണ്ണു്, ഉത്തോലകത്തിന്മേൽ പതിഞ്ഞു. മനസ്സിൽ ഒരു മിന്നൽപ്പിണർ മിന്നി. തെക്ലായെയും വഹിച്ചുകൊണ്ടു്, യുവാവു് ഉത്തോലകത്തിന്മേൽ ചാടി

# യേശുക്രിസ്തുവിന്റെ സ്നേഹിതന്മാർ

(ജി)

സ്നേഹിതന്മാക്കുവേണ്ടി ജീവനെ കൊടുക്കുന്നതിലും അധികമുള്ള സ്നേഹം ആക്കുമില്ല. ഞാൻ നിങ്ങളോടു കൽപ്പിക്കുന്നതു് ചെയ്താൽ നിങ്ങൾ എന്റെ സ്നേഹിതന്മാർതന്നെ. ഞാൻ നിങ്ങളെ സ്നേഹിതന്മാർ എന്നു പറഞ്ഞിരിക്കുന്നു.'' വി. യോ. 16. 13:14,15.

വി. യോഹന്നാന്റെ സുവിശേഷം പല കാരണങ്ങളാൽ അതുല്യവും നിരുപമവുമാണെങ്കിൽ അതിനു സർവ്വപ്രധാനമായ ഒരു കാരണം ഇതരസുവിശേഷങ്ങളിൽ കാണാത്തവയായി വി.യോഹന്നാൻ മാത്രം രേഖപ്പെടുത്തിയിട്ടുള്ള കർത്താവിന്റെ ഹൃദയാവർജ്ജകങ്ങളായ ചില പ്രസ്താവനകൾ ആണു്. അവയിലൊന്നത്രെ മേലുദ്ധരിച്ചതു്. വൃദ്ധനെന്നോ യുവാവെന്നോ ഉള്ള വ്യത്യാസം കൂടാതെ, കുബേരകുചേലഭേദമെന്യേ രോഗിയെന്നോ അരോഗിയെന്നോ ഉള്ള പരിഗണന കൂടാതെ പ്രയാസത്തിലും വേദനയിലുംകൂടെ കടന്നുപോയിട്ടുള്ള അനേകരെ സമാശ്വസിപ്പിച്ചിട്ടുള്ള ഒരു വാചകമാണതു്. സമാധാനത്തിന്റെയും സൗഹൃദത്തിന്റെയും സന്ദേശമാണു് ഈ വാചകം ഏവക്കും നൽകുന്നതു്. "I deal of a Chirstian gentleman" ഉത്തമനായ ഒരു ക്രിസ്ത്യാനിയുടെ ''ആദർശവചനം'' എന്നു ഒരു ഭക്തൻ ഈ വാചകത്തെ നിർവചനം ചെയ്തുകാണുന്നു.

വി. യോഹന്നാന്റെ സുവിശേഷവും ലേഖനങ്ങളും സ്നേഹമെന്ന അച്ചുതണ്ടിലാണു് കറങ്ങുന്നതെന്നു് അവ വായിച്ചിട്ടുള്ളവക്കറിയാം. നമ്മുടെ കർത്താവിന്റെ വാചകത്തിൽ അവിടത്തെ സ്നേഹത്തിന്റെ സ്വഭാവം അപ്പോസ്തോലൻ നമുക്കായി ഇവിടെ രേഖപ്പെടുത്തിയിരിക്കുന്നു. സ്വർഗ്ഗത്തിനും ഭൂമിക്കും അധിനായകനായവൻ നമ്മെ ദാസരെന്നു് വിളിച്ചിരുന്നു. എങ്കിൽ അതുതന്നെ വിലയേറിയതായിരുന്നു. എന്നാൽ അവിടുന്നു് നമ്മെ ദാസരെന്നോ ശിഷ്യരെന്നോ അല്ല സ്നേഹിതരെന്നാണു് വിളിച്ചിരിക്കുന്നതു്. അതെത്ര ആസ്വാദ്യകരവും മോഹനീയവുമായ പദവിയാണു് നമുക്കു് ദാനം ചെയ്തിരിക്കുന്നതു്. അവിടുന്നു് നമ്മെ സ്നേഹിതരെന്നു് വിളിച്ചിരിക്കുമ്പോൾ നാം എന്താണു് മനസ്സിലാക്കേണ്ടതു്?. അതിൽ നാം നൽകേണ്ട പ്രത്യുത്തരം എന്താണു്? അവ നമ്മുടെ ചിന്താവിഷയമാക്കേണ്ടിയിരിക്കുന്നു. ആവത്തിച്ചാവത്തിച്ചു ചിന്തിക്കേണ്ട ഒരു വാചകമായിട്ടാണു് ഈ പ്രസ്താവനയെ കരുതേണ്ടതു്. ഈ വിധമുള്ള വാചകങ്ങളെപ്പററി വീണ്ടും വീണ്ടും ധ്യാനിക്കുന്നതു് കൂടുതൽ പ്രയോജനം ചെയ്യും. നാം എത്ര ചിന്തിച്ചാലും അതിന്റെ ആഴമായ അത്ഥം അതേരീതിയിൽ നാം ഗ്രഹിച്ചു എന്നുവരുന്നതല്ല. അത്ര ഗഹനവും മധുരമനോഹരവുമായ ഒരു വാചകമാണിതു്.

ഇവിടെ സ്നേഹിതന്മാർ തമ്മിലുള്ള മൈത്രിയിൽ കാണുന്ന പ്രധാന ഘടകങ്ങൾ ഏതെന്നു് അൽപ്പമായിട്ടെങ്കിലും ചിന്തിക്കുന്നതു് കർ

---

പ്പിട്ടത്തമിട്ടു. രണ്ടുപേരുടെ ഭാരം തൂങ്ങിയപ്പോൾ ഉത്തോലകം ഇളകി, വിജാഗിരികൾ ഞെരങ്ങി, മൃഗരാജന്മാരുടെ കൂട്ടകൾ തുറക്കപ്പെട്ടു. സിംഹങ്ങൾ അരേനായിലേയ്ക്കു പാഞ്ഞു, ചിലവ ഹേരോദാവിന്റെ മൃതദേഹത്തെ സമീപിച്ചു. മററു ചിലവ കാളക്കുററന്റെ ശവം കടിച്ചുചീന്തിത്തുടങ്ങി. അടിമകളും കാവൽക്കാരും ആത്തനാദത്തോടെ പാഞ്ഞു. സർവ്വത്ര നിലവിളിയും പരിഭ്രമവും.

അരേനായിൽ എന്തു സംഭവിക്കുന്നുവെന്നു നോക്കി സമയം മെനക്കെടുത്താൻ നിൽക്കാതെ ലൂക്കോസു് ബോധശൂന്യയായ തെക്ലായെയും പേറിക്കൊണ്ടു് ഇടനാഴിയിലൂടെ രഥവണ്ടി കിടക്കുന്ന മുററത്തേയ്ക്കു ധൃതഗതിയിൽ നടന്നു. തെക്ലായെ വണ്ടിക്കകത്തു കിടത്തി, തന്റെ പുറം കുപ്പായമെടുത്തു് അവളുടെ ശരീരം മൂടി, ലൂക്കോസ് വണ്ടിക്കകത്തു ചാടിക്കയറി, കുതിരയെ പായിച്ചു വണ്ടിവിട്ടു.

വഴിക്കു് ആരെങ്കിലും തടഞ്ഞുനിറുത്തുമോ? ലൂക്കോസു് ആശങ്കാഭരിതനായി. ഭാഗ്യവശാൽ പടിവാതിൽക്കൽ ആരും കാവലുണ്ടായിരുന്നില്ല. അവിടമെല്ലാം നിജ്ജനമായിരുന്നു. പടിവാതിൽ കടന്നതോടെ, ലൂക്കോസു് ഗതിവേഗം നിയന്ത്രിച്ചു. അസാധാരണമായ വേഗതയിൽ വണ്ടിവിടുന്നതു് ഒരു പക്ഷേ സംശയത്തിനു് ഇടയാക്കിയേക്കാം. ആളുകളുടെ ശ്രദ്ധയെ ആകർഷിക്കുക അപകടം വിളിച്ചുവരുത്തുകയാണു്. മാത്രമല്ല, ഇനിയിപ്പോൾ കുറേ നേരത്തേയ്ക്കു് ഭയപ്പാടിനു കാരണമൊന്നുമില്ല. സ്റ്റേഡിയത്തിനകം വലിയ പിരളിയും കുഴച്ചിലും നടക്കുകയാവണം. അതിനിടയിൽ കാവൽക്കാരാരുംതന്നെ പിന്നാലെ ഓടി വരാനിടയില്ല.

തെക്ലാ പതുക്കെ ഒന്നു ചലിച്ചു. ബോധം തിരികെ കിട്ടുന്ന മട്ടുണ്ടു്. കപോലങ്ങളിൽ അരുണിമ വ്യാപിച്ചു. ലൂക്കോസിനു ആശ്വാസമായി. ഒരു വലിയ പോരാട്ടത്തിൽ വിജയിയായ ഭാവമുണ്ടു്. ഹേരോദാരാജാവു് മരിച്ചു, തെക്ലാ പട്ടാളക്കാരുടെ കൈയിൽ നിന്നു രക്ഷപ്പെട്ടു. ഇനി അവരെ രക്ഷിച്ചു്, ആപ്രവശ്യയിൽനിന്നു് കടത്തിവിടുവാൻ കൊന്നേല്യോസിനു നിഷ്പ്രയാസം സാധിച്ചേക്കും. ഒരു കാര്യം മാത്രം യുവാവിന്റെ മനസ്സിനെ അസ്വസ്ഥമാക്കി. പ്രോബസ്സിനും അഗാബസിനും എന്തു സംഭവിച്ചിരിക്കും? അവർക്കു വല്ല അപകടവും പിണഞ്ഞു കാണുമോ?

കുതിരവണ്ടി പീലിപ്പോസിന്റെ വസതിയോടു സമീപിച്ചു. ഏതോ ശബ്ദം കേട്ടു് യുവാവു് പുറകോട്ടു തിരിഞ്ഞുനോക്കി. ഒരു ഒന്നാംതരം കുതിരവണ്ടി, അതിവേഗം, പാഞ്ഞു പുറകെ വരുന്നു. ലൂക്കോസിനു ഭയമായി. തങ്ങൾ പിന്തുടരപ്പെട്ടിരിക്കുന്നതായി ആ യുവാവു സംശയിച്ചു. എന്താണൊരു രക്ഷാമാർഗ്ഗം? പക്ഷേ, വണ്ടി അടുത്ത നിമിഷം പുറകെയെത്തി, വണ്ടിക്കാരന്റെ സ്ഥാനത്തിരിക്കുന്നതു് കൊന്നേല്യോസാണെന്നു കണ്ടപ്പോൾ ലൂക്കോസിനു ശ്വാസം നേരെ വീണു. അദ്ദേഹത്തിന്റെ സമീപത്തായി അപ്പോത്തിക്കരിയും നിൽക്കുന്നുണ്ടു്. വണ്ടി സമീപിച്ചപ്പോൾ, ലൂക്കോസു് അകത്തേയ്ക്കുനോക്കി. തലയിൽ ബാൻഡേജു കെട്ടുകളുമായി വൃദ്ധനായ പ്രവാചകൻ വാതിൽക്കലായി ഇരിക്കുന്നു. ഹേരോദാവിനെ മരണം വഞ്ചിച്ചു കളഞ്ഞു. തെക്ലായുടെ ശരീരമല്ല, ഹേരോദാവിന്റെ സ്വന്ത ദേഹമാണു് സിംഹങ്ങൾക്കു് ആഹാരമായി അന്നു ലഭിച്ചതു്.

തുസ്നേഹസ്വഭാവം ഗ്രഹിക്കുന്നതിനു സഹായകമായിരിക്കും. സുഹൃൽബന്ധത്തിൽ നമ്മുടെ ശ്രദ്ധയെ പ്രധാനമായി ആകർഷിക്കുന്ന ഒരു വസ്തുത സ്നേഹിതന്മാർ തമ്മിൽ പരിപൂർണ്ണ സ്വാതന്ത്ര്യം ഉണ്ടായിരിക്കുമെന്നുള്ളതാണു്. അവരെ തമ്മിൽ വേർതിരിക്കുന്ന രഹസ്യങ്ങൾ യാതൊന്നുമില്ല. പരസ്പരവിശ്വാസത്താൽ അവർ ബന്ധിതരായിരിക്കും. യജമാന ദാസബന്ധമോ ഗുരുശിഷ്യബന്ധമോ അല്ല അവർ തമ്മിലുള്ളതു്. അവരുടെ സ്നേഹബന്ധത്തിനു് പരിമിതികൾ ഒന്നും കാണുകയില്ല. ആ ബന്ധം ലജ്ജയുടെ അതിർവരമ്പുകളെ എടുത്തുകളയുന്നു. അതുകൊണ്ടാണു് കർത്തൃസന്നിധിയിൽ നമുക്കു ധൈര്യമുണ്ടെന്നു് അപ്പോസ്തോലൻ എഴുതുന്നതു്. വി. യോഹന്നാൻ കർത്തൃമാർവ്വിൽ ചാരിക്കിടന്നതു് സ്മരിക്കുക. ആ പദവി നമുക്കും അവകാശപ്പെട്ടതാണു്. അതുമൂലം നമ്മുടെ മനസ്സിന്റെ സംശയങ്ങളും ഭയങ്ങളുമെല്ലാം തിരുസന്നിധിയിൽ കൊണ്ടുചെല്ലുവാൻ നമുക്കു് ധൈര്യം ലഭിക്കുന്നു. അവിടെ നമുക്കു് വിശ്രമം വാഗ്ദത്തം ചെയ്തിരിക്കുന്നതിനാൽ നന്ദിനിറഞ്ഞ ഹൃദയത്തോടെ തിരുസന്നിധിയിലേക്കു് പോകുവാൻ നമുക്കു് കഴിയുന്നു.

പരിശുദ്ധനായ തോമസ് എക്സിസ്, ക്രിസ്തുവിന്റെ സഖിത്വത്തെക്കുറിച്ചും സർവോപരി യേശുവിനോടുള്ള സ്നേഹത്തെക്കുറിച്ചും ഹൃദയസ്പർശകമായ വിധത്തിൽ ചില കാര്യങ്ങൾ എഴുതിയിട്ടുണ്ടു്. സ്നേഹം കവിഞ്ഞൊഴുകുന്ന ഹൃദയത്തിന്റെ അനുഭവത്തിൽനിന്നു് നിർഗ്ഗളിക്കുന്ന വചനങ്ങളാണവ. അദ്ദേഹത്തിന്റെ സ്നേഹനിർഭരമെങ്കിലും ത്യാഗത്തിനായുള്ള നിരങ്കുശമായ ആഹ്വാനത്തോടുകൂടിയ വചനങ്ങൾ ശ്രദ്ധിക്കുക.

“യേശുവിനെ കൂടാതെ ജീവിക്കുന്നവൻ തീർച്ചയായും ദരിദ്രനാണു്. അവനോടുകൂടെ വസിക്കുവാൻ യേശു ഇഷ്ടപ്പെടുന്നവൻ തീർച്ചയായും ധനികനുമാണു്. യേശുവിനെപ്രതി നാം യേശുവിനെ സ്നേഹിക്കണം. പരിമിതിയും നിയന്ത്രണവും കൂടാതെ സ്നേഹിക്കപ്പെടേണ്ടവൻ യേശുമാത്രമാണു്. എന്തെന്നാൽ നമുക്കു സ്നേഹിക്കുവാൻ കഴിയുന്ന സർവ്വതിലുംവച്ചു് അളവില്ലാത്ത നന്മയും വിശ്വസ്തതയും അർഹൻ അവൻ മാത്രമത്രേ. അങ്ങനെപ്രതി അവന്റെ സ്നേഹത്തിന്റെ ശക്തിയാൽ നിന്റെ ശത്രുക്കളും മിത്രങ്ങളും നിനക്കു് പ്രിയപ്പെട്ടവരായിരിക്കട്ടെ. നിന്റെ ശത്രുക്കൾ ഉൾപ്പെടെ സർവ്വരും അവിടുത്തെ സ്നേഹത്താലും ജ്ഞാനത്താലും അനുഗ്രഹീതരാകുവാൻ നീ പ്രാർത്ഥിച്ചാലും.

“അദ്ദേഹം, ക്രിസ്തുവിനോടുള്ള നമ്മുടെ സ്നേഹം, വാക്കുകളെക്കാൾ ഉപരിയായി പ്രവൃത്തികളാൽ തെളിയിക്കേണ്ട ആവശ്യത്തെ ശക്തിയായി ഊന്നിപ്പറയുന്നുണ്ടു്. അതിൽ അദ്ദേഹം പുതിയനിയമ ഗ്രന്ഥകാരന്മാരുടെ കാലടികളെ പിൻതുടരുകമാത്രമാണു് ചെയ്യുന്നതു്. “ഒരു മനുഷ്യൻ തന്റെ സ്നേഹിതക്കുവേണ്ടി തന്റെ ജീവനെ വയ്ക്കുന്നതിൽ വലിയ സ്നേഹമില്ല” കർത്താവു് എന്തു ചെയ്യുവാൻ പോകുന്നു എന്നുള്ളതിനെ അനുസ്മരിച്ചുകൊണ്ടാണു് ഈ വാക്കുകൾ പറഞ്ഞതെങ്കിലും നാം എപ്രകാരം വർത്തിക്കണമെന്ന സൂചനകൂടി അതിലുണ്ടു്.

കർത്താവിന്റെ സ്നേഹത്തിന്റെ സ്വഭാവം അൽപ്പമായിട്ടെങ്കിലും വ്യക്തമാക്കുന്നതിനു് പര്യാപ്തമായ ഒരു സംഭവകഥ ഒന്നാം ലോകമഹായുദ്ധകാലത്തു് നടന്നതു് റിപ്പോർട്ടു് ചെയ്യപ്പെട്ടിട്ടുണ്ടു്.

ഫ്രാൻസിലെ യുദ്ധഭൂമിയാണു് കഥാരംഗം. ഐക്യസൈന്യവും ജർമ്മൻസൈന്യവുമായി യുദ്ധം നടന്നുകൊണ്ടിരിക്കുന്ന സന്ദർഭം. ഐക്യസൈന്യത്തിൽ പെട്ട രണ്ടു പടയാളികൾ തമ്മിൽ ആത്മമിത്രങ്ങളായിത്തീർന്നിരുന്നു. ഒരു സന്ധ്യക്കുശേഷമുണ്ടായ വിധിനിർണ്ണായകമല്ലാത്ത ഏററുമുട്ടലിന്റെ ഫലമായി ആ മിത്രങ്ങളിൽ ഒരുവൻ കാണാതായി. ഇരുസൈന്യതാവളങ്ങൾക്കിടയ്ക്കുള്ള സ്ഥലത്തുനിന്നു് ഒരു നിലവിളി മാത്രം കേൾക്കാം. അപരൻ സ്നേഹിതന്റെ ശബ്ദം തിരിച്ചറിഞ്ഞു് അവനെ രക്ഷിക്കുവാൻ പോകുന്നതിനു് സേനാനായകന്റെ അനുവാദം അപേക്ഷിച്ചു. അദ്ദേഹം മറുപടി നൽകി. “നിനക്കു പോകുന്നതിനു് വിരോധമില്ല. എന്നാൽ നീ അവിടെ എത്തുമ്പോഴേക്കു് നിന്റെ മിത്രം മരിച്ചിരിക്കും. നീ ജീവൻ അപകടത്തിലാക്കുകയുമാണു്.” ഒരു നിമിഷംപോലും താമസിയാതെ ആ യുവപടയാളി യാത്രതിരിച്ചു. രാത്രിയിൽ തപ്പിത്തിരിഞ്ഞു നടന്നു. മുറിവേററ സ്നേഹിതനെ കണ്ടുപിടിച്ചു് ചുമലിൽ കയററി തിരികെ താവളത്തിലേയ്ക്കു് തിരിച്ചു. താവളത്തിലെത്തിയപ്പോഴേക്കു് മുറിവേററ പടയാളി മരിച്ചിരുന്നു. അപരനു് അപായകരമായ വിധം മുറിവേററു. മരണക്കിടക്കയിൽ കിടന്നു അവൻ സന്തോഷാശ്രുക്കൾ പൊഴിച്ചുകൊണ്ടു് സേനാനായകനോടു പറഞ്ഞു. “സേർ, എന്റെ ശ്രമം തികച്ചും അവസരോചിതമായിരുന്നു. ഞാൻ എന്റെ സ്നേഹിതനെ സമീപിച്ചപ്പോൾ അവൻ പറഞ്ഞതു് “നീ തീർച്ചയായും വരുമെന്നു് എനിക്കറിയാമായിരുന്നു” എന്നാണു്. ഞാൻ നൽകിയ വില


## ദി ബാങ്ക് ഓഫ് ന്യൂ ഇൻഡ്യാ (ക്ലിപ്തം)

H.O. **തിരുവനന്തപുരം**

ചെയർമാൻ—മി: കെ. ജോർജ്ജ് ബി. എ.

**ശാഖകൾ**

| | | |
|---|---|---|
| ആലപ്പുഴ | കോട്ടയം | പുനലൂർ |
| ആലുവാ | കോഴഞ്ചേരി | തിരുവല്ലാ |
| ചാത്തന്നൂർ | കുമ്പനാട്ട് | തിരുവനന്തപുരം |
| ചെങ്ങന്നൂർ | പന്തളം | വക്കം (കടയ്ക്കാവൂർ) |
| ചിറയിൻകീഴ് | പത്തനംതിട്ട | വെണ്ണിക്കുളം |
| എറണാകുളം | | പെരുമ്പാവൂർ |

**കെ. ഇ. ചെറിയാൻ**

ജനറൽ മാനേജർ.

കൂടിപോയില്ല.” സ്നേഹിതനു ഭവിച്ച അപകടത്തിൽ സ്വസ്ഥനായിരിപ്പാൻ അവനു കഴിഞ്ഞില്ല.

അതേ; അതുതന്നെയാണ് കർത്താവ് ചെയ്തതും. നാം ഉടമരഹിതഭ്രഷിലായിരുന്നു. നമ്മെ തിരികെ കൊണ്ടുവരുവാനായി അവൻ ശ്രമിച്ചു, അതുമൂലം അവൻ മരിച്ചു. അതിനുവേണ്ടി അനുഭവിച്ച ത്യാഗംമൂലം തന്റെ സ്നേഹിതരായ മനുഷ്യർക്കുവേണ്ടി അവൻ നൽകുന്ന വില അധികമാകുമെന്ന് അവൻ ചിന്തിച്ചില്ല. തന്റെ സ്നേഹം അത്ര തീക്ഷ്ണമായിരുന്നു. സ്നേഹബന്ധം ദൃഢതരമാണെങ്കിൽ അതിനുവേണ്ടി സഹിക്കുന്ന യാതൊരുക്ലേശവും കൂടുതലായി തോന്നുകയില്ല. യാതൊരു വിഘ്നങ്ങളും അജയ്യമായി പരിഗണിക്കുകയുമില്ല. മരണത്തിനപ്പുറത്തേയ്ക്കും അത് നമ്മെ കൊണ്ടുപോകുന്നതായിരിക്കും. കർത്താവിന്റെ പ്രവൃത്തിയിൽ കാണുന്ന നിർലോഭതയാണ് അവിടുത്തെ സ്നേഹത്തിന്റെ ഒരു വലിയ പ്രത്യേകത. പാപിയായ സ്ത്രീ സുഗന്ധതൈലംകൊണ്ടു അവിടുത്തെ ലേപനം ചെയ്തപ്പോൾ അതിനെ നീതികരിച്ചത് ആ കൃത്യത്തിൽ സ്നേഹത്തിന്റെ ഒരു നിർലോഭത കണ്ടതുകൊണ്ടാണ്. ശിഷ്യസമൂഹത്തിന്റെ കാലുകൾ കഴുകുവാൻ മുതിർന്നതും, തന്റെ സ്നേഹത്തിന്റെ നിർലോഭതയുടെ ഫലമായിട്ടുകൂടെ ആയിരുന്നു: നിനച്ചിരിയാത്തവിധമുള്ള ഈവിധ നിർലോഭതഹൃദയ സ്പർശകവും സർവ്വവും മരവിച്ചുപോയി എന്നു തോന്നുന്നിടത്ത് ജീവചൈതന്യമുളവാക്കുന്നതുമാകുന്നു. അസീസിയിലെ പ്രേമഗായകന്റെ ജീവിത മനോഹാരിതയും മറ്റൊന്നുമല്ല. മൊളൊക്കാ ദ്വീപുകളിൽ കുഷ്ഠരോഗികളുടെ ജയിൽസേവനമനുഷ്ഠിച്ച ഡാമിയൻ പേരുകൊണ്ടെങ്കിലും നമുക്കു സുപരിചിതനായ സാധു സുന്ദരസിംഗ്, ജപ്പാനിലെ ഖഗാവാ ഇവരൊക്കെ ഈ നിർലോഭതയ്ക്കു് സജീവ ഉദാഹരണങ്ങൾ അത്രെ. ആ സ്നേഹപ്രസരം ഏൽക്കുമ്പോൾ, അടച്ചുപൂട്ടിക്കിടക്കുന്ന വാതിലുകൾ താനെതുറന്നുപോകുന്നു. അത്ര ശക്തിമത്തായ സ്നേഹത്തിൽതീർച്ചയായുംത്യാഗം അലിഞ്ഞുചേർന്നിരിക്കും. യാതൊരു സ്നേഹബന്ധവും ഏതാദൃശമായ ത്യാഗംകൂടാതെ ഫലംപുറപ്പെടുവിക്കുന്നില്ല.

നമുക്കു കർത്താവിനോടുള്ള സ്നേഹത്തിൽ ഈ ഒരു നിർലോഭത ദൃശ്യമാണോ? അവിടുത്തെ പ്രതി ഏതു ത്യാഗവും സ്വാഗതംചെയ്യുവാൻ നാം സന്നദ്ധരോ? നാം സ്വീകരിച്ചിരിക്കുന്ന ജീവിതവിളി ആ നിർലോഭതയുടെ ഒരു ലക്ഷ്യമായി തീരത്തക്കവിധത്തിൽ നാം ജീവിക്കുന്നുണ്ടോ? നമ്മുടെ ദൈനംദിന കൃത്യങ്ങളിൽ ആ ഒരു നിർലോഭത കാണ്മാനുണ്ടോ? കർത്താവു് അവിടുത്തെ സ്നേഹം ത്യാഗമാകുന്ന നാണ്യത്തിലാണ് വിനിമയം ചെയ്തിരിക്കുന്നതു്. അതു നാം മനസ്സിലാക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നു എങ്കിൽ അതേ നാണയത്തിൽ നാം മടക്കിക്കൊടുക്കണം.

തന്റെ യജമാനൻ എന്തുചെയ്യുന്നു എന്നു ദാസൻ അറിയുന്നില്ല. എന്നാൽ സ്നേഹിതൻ അറിയുന്നു. തന്റെ ത്യഗാത്തിന്റെ അർത്ഥമെന്തെന്ന് യേശു നമുക്കു കാണിച്ചുതരികയും അവിടുത്തെ ഹൃദയരഹസ്യങ്ങൾ നമുക്കു വെളിപ്പെടുത്തുകയും ചെയ്തിരിക്കുന്നു. അതാണ് സുഹൃൽബന്ധത്തിലെ വലിയ ഒരു പദവി. അതോടുകൂടെ തന്നോടുകൂടെ കഷ്ടത അനുഭവിക്കുവാൻ അവിടുന്നു നമ്മെ ക്ഷണിക്കുകയും ചെയ്യുന്നു. ഉദ്ദേശമില്ലാതല്ല, അറിഞ്ഞുകൊണ്ടുതന്നെയാണ് അതു ചെയ്തിരിക്കുന്നതു്. തോമസ് എക്സിസ് എഴുതുന്നു.

“യേശുവിന്റെരാജ്യത്തെസ്നേഹിക്കുന്നഅനേകരുണ്ടു്. എന്നാൽ കുരിശുവഹിക്കുവാൻ സന്നദ്ധതയുള്ളവർ ചുരുക്കം. അവനോടുകൂടെ ആനന്ദിക്കുന്നതിൽ എല്ലാവരും കൗതുകമുള്ളവരാണ്. അവിടത്തെ സങ്കടത്തിന്റെ ഓഹരി വാങ്ങിക്കുന്നവർ തുച്ഛം. അപ്പം മുറിക്കുവോളം അനേകർ തന്നെ അനുഗമിക്കും. എന്നാൽ കൈപ്പുള്ള കാസാ കുടിക്കുന്നവർ വിരളം.”

ഗതസമനയിലെ ഹൃദയവ്യഥയിൽ തന്നോടുകൂടെ പങ്കുകൊള്ളുവാനാരുമില്ലായിരുന്നു. “നിങ്ങൾ ഉണർന്നിരുന്ന് പ്രാർത്ഥിപ്പീൻ” എന്ന് വീണ്ടുംവീണ്ടും ആവർത്തിച്ചിട്ടും അവർ ഉറങ്ങിപ്പോയി.

പരിശോധനാഘട്ടം ആഗതമാകുമ്പോൾ അവരുടെ അവസ്ഥയും അതുതന്നെയാണ്. എങ്കിലും അവിടുന്നു നമ്മെ ഉപേക്ഷിക്കുന്നില്ല. എന്നാൽ ഒരു ചോദ്യം അവിടുന്നു ചോദിക്കുന്നുണ്ടു്. “നീ എന്നെ സ്നേഹിക്കുന്നുവോ?” ഉവ്വ് കർത്താവേ എന്ന് ഹൃദയാന്തർഭാഗത്തുനിന്ന് നമുക്കു മറുപടിനൽകുവാൻ കഴിയുന്നപക്ഷം അവിടുന്ന് നമ്മെ ഉപേക്ഷിക്കയില്ലെന്നു മാത്രമല്ല തന്റെ സ്നേഹനിർഭരമായ ചെറിയ ആജ്ഞയും നമുക്കും കേൾക്കാം “എന്നെ അനുഗമിപ്പീൻ.”


## ട്രാവൻകൂർ ഫോർവേർഡ് ബാങ്ക് (ക്ലിപ്തം)

### ഹെഡ് ആഫീസ്: കോട്ടയം

| | | |
|---|---|---|
| അധികൃതമൂലധനം | രൂ | 50,00,000 |
| വസൂലാക്കിയമൂലധനം | രൂ | 25,00 000 |
| നിക്ഷിപ്തമൂലധനം | രൂ | 150,000 |
| കരുതൽധനം | രൂ | 7,88,000 |
| പ്രവർത്തനമൂലധനം | രൂ | 4,91,12000 |

[31-12-56]

ശരിയായ ഈടിന്മേൽ കുറഞ്ഞ കാലത്തേക്കു വയ്പ ആവശ്യമുള്ളവർ
ഞങ്ങളുടെ 47 ശാഖകളിൽ ഏതിനെയെങ്കിലും സമീപിക്കുക.
ബാങ്കിംഗ് സംബന്ധമായ എല്ലാപ്രവർത്തനങ്ങളും നടത്തിവരുന്നു

**Look forward and bank
With Forward Bank.**

എം. സി. മാത്യു
മാനേജിംഗ് ഡയറക്ടർ

# വേദവായനക്കുറിപ്പുകൾ

(എം. ററി)

## വീണ്ടെടുക്കുന്നവനായ ദൈവം

മനുഷ്യജാതിയുടെ ഉദ്ധാരണത്തിനായി ദൈവം മനുഷ്യനായിത്തീന്ന ആ മഹാസംഭവത്തെ പ്രത്യേകം സ്മരിച്ച് അനുഗ്രഹം പ്രാപിക്കുവാൻ നാം ഒരു സഭയായി കാത്തിരിക്കുന്ന സന്ദർഭമാണല്ലോ ക്രിസ്തുമസ് കാലം. ഈ ദിവസങ്ങളിൽ നാം ദൈവത്തിന്റെ വീണ്ടെടുപ്പിനെക്കുറിച്ചു പഠിക്കുകയും ധ്യാനിക്കുകയും ചെയ്യുന്നതു് ഉചിതമായിരിക്കും. "വീണ്ടെടുപ്പു്," "വീണ്ടെടുപ്പുകാരൻ" എന്ന പദങ്ങൾക്കു് പഴയനിയമത്തിൽ ഒരു ചരിത്രമുണ്ടു്. ആ ചരിത്രം അൽപ്പമായിട്ടെങ്കിലും മനസ്സിലാക്കുന്നതു സഹായകരമായിരിക്കും. ന്യായപ്രമാണത്തിലെ നിർദ്ദേശപ്രകാരം ആദ്യജാതനായ പുത്രനെയോ അടിമയേയോ പണംകൊടുത്തു സ്വതന്ത്രനാക്കുന്നതിനു വീണ്ടെടുക്കുക എന്ന പദം പ്രയോഗിച്ചിരുന്നു. ഇസ്രായേലിന്റെ ചരിത്രത്തിൽ ഓരോ വിഷമഘട്ടങ്ങളിൽ ദൈവം അവരെ ഉദ്ധരിച്ചതിനേക്കുറിച്ചും സർവോപരി മിസ്രയീമിലെ അടിമത്വത്തിൽനിന്നു ദൈവം അവരെ മോചിപ്പിച്ചതിനേക്കുറിച്ചും "വീണ്ടെടുക്കുക" എന്ന പദമാണു് ഉപയോഗിച്ചിട്ടുള്ളതു്. ആദ്യജാതനായ പുത്രനേയോ അടിമയേയോ സംബന്ധിച്ചു പറയുമ്പോൾവീണ്ടെടുക്കുന്ന ആൾ വീണ്ടെടുക്കപ്പെടുന്ന ആളിന്റെ ഏററവും അടുത്ത ചാർച്ചക്കാരനും വീണ്ടെടുക്കുവാൻ അവകാശമുള്ള ആളുമായിരിക്കും. ദൈവത്തിന്റെ വീണ്ടെടുപ്പിന്റെ അത്ഥമെന്താണെന്നു ദൈവം ക്രമാഗതമായി ഇസ്രായേൽജാതിയെ പഠിപ്പിച്ചു. ആ വീണ്ടെടുപ്പിന്റെ പൂത്തീകരണം യേശുക്രിസ്തുവിൽ കാണാം.

തിങ്കൾ. ലൂക്കോസ് 1: 68—79.

"അവൻ തന്റെ ജനത്തെ സന്ദർശിച്ചു് ഉദ്ധാരണം ചെയ്തിരിക്കുന്നു" എന്നുള്ള സ്തോത്രഗീതം ക്രിസ്ത്യാനികൾ ആദ്യകാലംമുതൽ ഇന്നുവരെ പാടിയിട്ടുള്ള ഒന്നാണു്. ദൈവത്തിന്റെ ഭരണം ഇപ്പോഴും ലോകത്തിൽ പൂർണ്ണമായി നടക്കുന്നില്ലെങ്കിലും യേശുക്രിസ്തുവിൽ ദൈവം നിർണ്ണായകമായ ഒരുവിജയം നേടിക്കഴിഞ്ഞു. പാപം, ഭയം, മരണം, മുതലായവയുടെ തിന്മയിൽനിന്നും സ്വതന്ത്രരാകുവാനുള്ള മാർഗ്ഗം മനുഷ്യനു തുറന്നു കിട്ടിയിരിക്കുന്നു. ക്രിസ്ത്യാനിക്കു ഉറപ്പും ആശയും കൃതജ്ഞതയും നൽകുന്ന ഒരു വസ്തുതയാണിതു്. "രക്ഷയുടെ കൊമ്പു്"—കൊമ്പിന്റെ ഉപമ പഴയനിയമത്തിൽ പലയിടത്തും കാണാം. കൊമ്പു ശക്തിയെ സൂചിപ്പിക്കുന്നു. രക്ഷയുടെ കൊമ്പു് എന്നുള്ളതിനു് മഹാ വലിയ രക്ഷ എന്നത്ഥമാക്കാം. ക്രിസ്തുവിനുമുമ്പു രചിക്കപ്പെട്ട ഈ ഗീതത്തെ ക്രിസ്തുവിന്റെ ആത്മാവിന്റെ വെളിച്ചത്തിൽ നാം വ്യാഖ്യാനിക്കണം. ക്രിസ്ത്യാനികളായ നാം പ്രാർത്ഥിക്കേണ്ടതു്. നാം സുരക്ഷിതരായിരിക്കണമെന്നല്ല, വിശ്വസ്തരായിരിക്കണമെന്നാണു്. ക്രിസ്തുമുഖാന്തിരമുള്ള ദൈവത്തിന്റെ വീണ്ടെടുപ്പിനു് നമ്മുടെ ജീവിതത്തെ സംബന്ധിച്ചിടത്തോളം എന്തത്ഥമാണുള്ളതു്?

ചൊവ്വാ. പുറപ്പാടു് 15: 1—13.

ദൈവത്തിന്റെ വീണ്ടെടുപ്പിന്റെ അനിഷേധ്യമായ അനുഭവം ഇസ്രായേലിനുണ്ടായതു് മിസ്രയീമിൽ ഫറവോയുടെ അടിമത്വത്തിൽനിന്നു് അത്ഭുതകരമായവിധത്തിൽ ദൈവം അവരെ രക്ഷിച്ചപ്പോളാണു്. മോശയുടെ ഈ ഗീതത്തിൽ ആ സംഭവത്തെ വർണ്ണിച്ചിരിക്കുന്നു. വ്യക്തികൾക്കും സമുദായത്തിനും ആവശ്യമായിരുന്ന എല്ലാ വീണ്ടെടുപ്പിനും ഇതു് ഒരു അച്ചാരമായി ഇസ്രായേൽക്കാർ കരുതി. ദൈവത്തെക്കുറിച്ചും ജീവിതത്തേക്കുറിച്ചും ക്രിസ്തീയമായ ചിന്താഗതിക്കു ചേരാത്ത പല ആശയങ്ങളും ഈ ഭാഗത്തു കണ്ടേക്കാം. ഉദാഹരണമായി ദൈവത്തെ ഒരു യുദ്ധവീരനായി ഇവിടെ ചിത്രീകരിച്ചിരിക്കുന്നു. അങ്ങനെയുള്ള ആശയങ്ങളെ നാം സ്വീകരിക്കേണ്ടതില്ല. എന്നാൽ ദൈവത്തിലുള്ള വിശ്വാസത്തെ വിളിച്ചറിയിക്കുന്നതും ദൈവം തിന്മയുടെ ശക്തികളെ അമത്തുവാൻ വ്യക്തിയുടെയും സമുദായത്തിന്റെയും ജീവിതത്തിൽ ഇറങ്ങിപ്രവത്തിക്കുന്നു എന്നുള്ള പരമാർത്ഥത്തെ വ്യക്തമാക്കുന്നതുമായ ഈ ഭാഗം നമുക്കു ധ്യാനപരമായി പ്രയോജനപ്പെടുത്താവുന്നതാണു്. നമ്മുടെ അനുഭവത്തിലേക്കു തിരിഞ്ഞുനോക്കി ദൈവം നമ്മെ കാത്തുസൂക്ഷിക്കുകയും വഴിനടത്തുകയും ചെയ്തിട്ടുള്ള സന്ദർഭങ്ങൾക്കായി നമുക്കു ദൈവത്തെ സ്തുതിക്കാം.

ബുധൻ. സങ്കീത്തനം 34.

ദൈവം സകല ഭയങ്ങളിൽനിന്നും തന്നെ വിടുവിച്ചതായി അനുഭവപ്പെട്ട ഒരു മനുഷ്യൻ ദൈവത്തെ സ്തുതിച്ചുപാടിയ ഒരു സങ്കീത്തനമാണു് ഇതു്. ഏതുനിലയിലുള്ളവക്കും ഏതുകാലത്തും ദൈവത്തിന്റെ നന്മയും വീണ്ടെടുപ്പും ഓത്തു ദൈവത്തെ മഹത്വപ്പെടുത്തുവാൻ പയ്യാപ്തമായ ഭാഷയിലാണു് ഈ സങ്കീത്തനം രചിച്ചിട്ടുള്ളതു്. വാക്യം 2—"എളിയവർ" ആരാണു്? പ്രതികൂലസാഹചര്യങ്ങളിൽ ദൈവത്തെ ശരണംപ്രാപിച്ചു് ഉറച്ചുനിൽക്കുന്നവർതന്നെ. ഒരു മഹാൻ പറഞ്ഞിട്ടുള്ളതുപോലെ "സമ്പത്തു് പഴയനിയമകാലത്തു് ഒരു സൗഭാഗ്യമായി പരിഗണിക്കപ്പെട്ടിരുന്നു. എന്നാൽ പുതിയനിയമകാലത്തെ സൗഭാഗ്യം ദാരിദ്ര്യവും ദുരിതാനുഭവവുമാണു്." ദൈവപുത്രനായ കത്താവു യൗവനത്തിൽ ക്രൂശുമരണം വരിച്ചു! "നീതിമാന്റെ അനത്ഥങ്ങൾ അസംഖ്യമാകുന്നു" (19) എന്നാൽ ദൈവത്തിന്റെ വീണ്ടെടുപ്പു സുനിശ്ചിതമാണു്. അനത്ഥങ്ങളിൽ ദൈവത്തെ കൂടുതലായി ആശ്രയിച്ചു സമാധാനം കണ്ടെത്തുവാൻ നമുക്കു കഴിയുന്നുണ്ടോ?

വ്യാഴം, സങ്കീത്തനം 43

ഇസ്രായേൽക്കാർ ഭക്തികെട്ട ഏതോ ജാതിയിൽനിന്നും ദ്രോഹം അനുഭവിച്ചിരുന്ന ഒരു കാലഘട്ടത്തിൽ എഴുതിയതായിരിക്കണം ഈ സങ്കീത്തനം. ഇതിനുമുമ്പുള്ള സങ്കീത്തനത്തിന്റെ ഒരുഭാഗമായിട്ടാണു് ആദ്യം എഴുതപ്പെട്ടതെന്നു വിചാരിപ്പാൻ ന്യായമുണ്ടു്. മുമ്പിലത്തെ സങ്കീത്തനത്തിൽ ഇസ്രായേൽക്കാരെ ദ്രോഹിച്ചവർ പരസ്യാരാധനക്കു വിഘ്നം വരുത്തിയതായി സൂചിപ്പിക്കുന്നുണ്ടു്. സങ്കീർത്തനകർത്താവിന്റെ വിശ്വാസം കഠിനമായി പരീക്ഷിക്കപ്പെട്ടതായി കാണാം. (2–ാം വാക്യംനോക്കുക.) എങ്കിലും ദൈവം വീണ്ടെടുക്കുവാൻ ശക്തിയുള്ളവനാണെന്നു് അദ്ദേഹം പൂർണ്ണമായി വിശ്വസിക്കുന്നു. പ്രകാശവും സത്യവും (വാക്യം 3)—പ്രകാശം ദൈവത്തിന്റെ നടത്തിപ്പിനെയും, സത്യം ദൈവത്തിന്റെ വിശ്വസ്തതയെയും കാണിക്കുന്നു. ദൈവത്തി

ൻെറ പ്രകാശവും സത്യവും ദൈവത്തിൻെറ വിശുദ്ധസാന്നിദ്ധ്യമാകുന്ന പർവ്വതത്തിലേക്കു നമ്മെ നടത്തുന്നു. മൂന്നാംവാക്യം പ്രയാസത്തിലിരിക്കുന്നവക്ക് ഉപയോഗിക്കാവുന്ന ഒരു നല്ല പ്രാത്ഥനയാണ്.

വെള്ളി, സങ്കീർത്തനം 49

മരണത്തിൽനിന്നുള്ള വീണ്ടെടുപ്പിനേക്കുറിച്ചാണ് ഈ സങ്കീർത്തനത്തിൽ പറയുന്നതു്. ആ വീണ്ടെടുപ്പിനായി സങ്കീർത്തനക്കാരൻ ദൈവത്തിങ്കലേക്കു നോക്കുന്നു. ധനത്തിൽ സുരക്ഷിതത്വം കണ്ടെത്തുക സാദ്ധ്യമല്ലെന്നുള്ള ചിന്തയാണ് ഈ സങ്കീർത്തനത്തിൽ പ്രധാനമായി കാണുന്നതു്. മരണത്തിൽനിന്നു യാതൊരു മനുഷ്യനെയും വീണ്ടെടുക്കുവാനുള്ള ശക്തി ധനത്തിനില്ല. മരണാനന്തരം മനുഷ്യന് ഒരു പുതിയ ജീവൻ നൽകി അങ്ങനെ ദൈവം മനുഷ്യനെ മരണത്തിൽനിന്നു വീണ്ടെടുക്കുന്നു എന്നുള്ള ദൃഢമായ വിശ്വാസം സങ്കീർത്തനക്കാരന് ഉണ്ടായിരുന്നോ എന്നു് ഉറപ്പായിപ്പറയുവാൻ പ്രയാസമാണ്. 15—ാംവാക്യത്തിൽ അങ്ങനെയൊരു വിശ്വാസത്തിൻെറ നിഴൽ കാണുന്നുണ്ടു്. എന്നാൽ യേശുക്രിസ്തുവിൽ ദൈവത്തിൻെറ മഹത്വം കണ്ടിട്ടുള്ള നമുക്കു അങ്ങനെ വിശ്വസിക്കുവാൻ ഒട്ടും പ്രയാസമില്ല. അവസാനമായി വീണ്ടെടുപ്പിനുള്ള അധികാരവും ശക്തിയും ദൈവത്തിനു മാത്രമാണുള്ളതു്. യേശുക്രിസ്തു മരണത്തേയും ജയിച്ചു എന്നുള്ളതു നമുക്കു നിത്യജീവൻെറ അച്ചാരമാണ്.

ശനി പുറപ്പാടു് 20.1—17

മിസ്രയീമിൽനിന്നുള്ള വീണ്ടെടുപ്പു കഴിഞ്ഞയുടനെ യിസ്രായേലും ദൈവവും തമ്മിൽ ഒരുടമ്പടിചെയ്തു. (പുറപ്പാടു് 24.3—8) "ഞാൻ അവരുടെ ദൈവവും അവർ എൻെറ ജനവും ആയിരിക്കും." എന്നുള്ളതായിരുന്നു ഉടമ്പടി. യഹോവ തൻെറ ജനത്തിൽനിന്നു് ആവശ്യപ്പെട്ട കാര്യങ്ങൾ പത്തു കൽപ്പനകളിൽ അടങ്ങിയിരിക്കുന്നു. ഈ കല്പനകളുടെ ചുരുക്കം നീതിനിഷ്ഠമായ ഒരു ജീവിതം ദൈവം അവരിൽനിന്നു പ്രതീക്ഷിച്ചിരുന്നു എന്നുള്ളതാണ്. അതുകൊണ്ടു്, ഒരു ഇസ്രായേൽക്കാരൻ രോഗത്തിൽനിന്നോ പീഡയിൽനിന്നോ മരണത്തിൽനിന്നോ ഉള്ള വീണ്ടെടുപ്പിനായി പ്രാർത്ഥിക്കുമ്പോഴെല്ലാം, അതിനുമുമ്പായി പാപത്തിൽനിന്നുള്ള വീണ്ടെടുപ്പിനായി പ്രാർത്ഥിക്കേണ്ടതാണെന്നുള്ള ബോധം അവൻെറ ഹൃദയത്തിൻെറ അടിത്തട്ടിൽ ഉണ്ടായിരുന്നു. ഏതെങ്കിലുംവിധത്തിൽ ദൈവത്തിൻെറ വീണ്ടെടുപ്പു നാം പ്രതീക്ഷിക്കണമെങ്കിൽ നമ്മുടെ അനീതിയും പാപവും ഉപേക്ഷിക്കുവാൻ നാം തയ്യാറാകണം. അല്ലെങ്കിൽ നമ്മുടെ പ്രാർത്ഥന ദൈവം കേൾക്കുകയില്ല. നമ്മുടെ ജീവിതത്തെ ദൈവത്തിനു പ്രസാദകരമാക്കുവാൻ നാം സർവ്വോപരി ആഗ്രഹിക്കുന്നുണ്ടോ?

# സമുദായസ്നേഹമുള്ള മലയാളികൾ

## മലയാ ഓർത്തഡോക്സ് ഇടവകയുടെ പുരോഗതി

(ടി. എസ്. ഏബ്രഹാം കോർ എപ്പിസ്ക്കോപ്പാ)

മലയായിൽവന്നിട്ട് ഇവിടത്തെ സ്ഥിതിഗതികളെപ്പററി ശരിയായിപഠിക്കുന്നതിനുള്ള അവസരം ഇതുവരെ എനിക്കു ലഭിച്ചിട്ടില്ല. കുറഞ്ഞപക്ഷം ഒരു വർഷംകൊണ്ടു മാത്രമേ അതിനുള്ള അവസരം ഉണ്ടാവുകയുള്ളു. അതിനാൽ മലയൻ ഓത്തഡോക്സ് ഇടവകയേപ്പററി എന്തെങ്കിലും എഴുതുവാൻ അർഹതയുണ്ടോ എന്നുകൂടെ സംശയം ഇല്ലാതില്ല.

മലയായിൽ ഒരിടവകയും ഒരു പള്ളിയും ഒരു പട്ടക്കാരനും മാത്രമേ ഇപ്പോൾ ഉള്ളുവെങ്കിലും ഭൂമിശാസ്ത്രപരമായി 31 കേന്ദ്രങ്ങളായിട്ടാണ് ആരാധനയുടെ സൗകര്യത്തേക്കൂടെ ഉദ്ദേശിച്ച് ഇതിനെ വിഭജിച്ചിരിക്കുന്നത്. ഇവ ഓരോന്നും ഓരോ ചെറിയ ഇടവകകളായിട്ടാണ് പരിഗണിക്കപ്പെടേണ്ടതു്. ഒരു പട്ടക്കാരൻെറ സേവനസ്ഥലവ്യാപ്തി അത്രവലുതാണ്. അതിനുചുററുമുള്ള (ഓരോ കേന്ദ്രത്തിൻേറയും) സ്ഥലങ്ങളുടെ അകലം നോക്കിയാൽ അതും വളരെ വിപുലമാണ്. ഒററതിരിഞ്ഞു് കേന്ദ്രങ്ങളിൽനിന്നും വളരെ അകലെതാമസിക്കുന്ന ആളുകളും പട്ടക്കാരൻെറ ശ്രദ്ധയിൽ പെടേണ്ടിയിരിക്കുന്നതുകൊണ്ടാണ് അത്ര വിപുലമെന്നു് പറയുന്നത്. അതിനുപുറമേ ഒരു വൈദികൻ തൻെറ സമുദായത്തിനു വെളിയിലുള്ളവരേയും പാടേ അവഗണിക്കുക ഒരിക്കലും സാധ്യമല്ല. അവരേയും സന്ദർശിക്കേണ്ടതും ആവശ്യമുള്ള സേവനങ്ങൾ അനുഷ്ഠിക്കേണ്ടതും ഒഴിച്ചുകൂടാൻ പാടില്ലാത്തതാണ്. വളരെദൂരം സന്ദർശനങ്ങൾ നടത്തിയും ശുശ്രൂഷകൾ നിർവഹിച്ചും മേൽപറഞ്ഞ 31 കേന്ദ്രങ്ങളിൽ ചുററി സഞ്ചരിക്കുന്നതിന്ഏറെക്കുറെ ഒരു സംവത്സരംവേണം. ഈ വിധത്തിലുള്ള തിരക്കായ വേലക്കിടയിൽ ഇടവകക്കാര്യങ്ങളിൽ ഒന്നിലെങ്കിലും പ്രത്യേകശ്രദ്ധ ചെലുത്തുന്നതിന് ഒരു പട്ടക്കാരന് സാദ്ധ്യമല്ലാതാണിരിക്കുന്നതു്. ആകെയുള്ള സുറിയാനിക്കാരിൽ മൂന്നിൽ ഒരു ഭാഗം സിംഗപ്പൂർ ദ്വീപിലും ബാക്കിയുള്ളവർ മലയാമുഴുവനിലുമായിട്ട് വ്യാപിച്ചാണ് കിടക്കുന്നതു്. മലയൻ ഫെഡറേഷൻെറ തലസ്ഥാനമായ കോലാലംപൂരിൽ ഒരു പള്ളിയുണ്ടെന്നുള്ളതു് സന്തോഷകരം തന്നേ. സിംഗപ്പൂരിലും ഒന്നു് ഉടനേ പണിയിക്കാനുള്ളശ്രമം ധൃതഗതിയിൽ തുടങ്ങിയിരിക്കുന്നു. അതിനുള്ള പണമെല്ലാം ഉദാരമതികളായ സഭാസ്നേഹികളുടെ സംഭാവനകൊണ്ടു് നടക്കുന്നതും നടക്കേണ്ടതുമാണ്. ഒരു പട്ടക്കാരന്, പള്ളി പണിയേണ്ട ഇടവകയിലോ സ്ഥലത്തോ മാത്രം താമസിച്ച് അതിൻെറകാര്യത്തിൽ പരിശ്രമിക്കുക എന്നുള്ളതു് ഇന്നാട്ടിലേസ്ഥിതിക്കു നടക്കാതെ വന്നിരിക്കയാൽ ജനങ്ങൾതന്നേ മുൻകൈഎടുത്തു് പ്രവത്തിച്ചാലേ കാര്യം നടക്കുകയുള്ളു.

ഇവിടെവന്നിട്ടുള്ള ആളുകളിൽ മിക്കവരും വിശ്വാസകാര്യങ്ങൾ സംബന്ധിച്ചോ ആരാധനസംബന്ധിച്ചോ വിദഗ്ദ്ധന്മാരല്ലെങ്കിലും സമുദായസ്നേഹവും രാജ്യസ്നേഹവുമുള്ളവരാണെന്നുള്ള കാര്യം മററുസ്ഥലങ്ങളെ അപേക്ഷിച്ച് പ്രത്യേകം പ്രസ്താവ്യമാണ്. അവരുടെ, മേൽപറഞ്ഞ ഗുണങ്ങളാണ് നമ്മുടെ പള്ളികൾ പണിയിക്കുന്നതിനും അച്ചന്മാരെ വരുത്തുന്നതിനുമെല്ലാം പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നതു്.

മാത്തോമ്മാ സഭ വകയായി

നാലു പള്ളികളും ഒരു ഹൈസ്കൂളും ഇപ്പോഴുണ്ട്. സേവനോൽസുകരായ അഞ്ച് അച്ചന്മാർ വൈദീക ശുശ്രൂഷകൾ നടത്തുന്നതിനുമുണ്ട്. പ്രസ്തുതസഭാംഗമായ ബ: ററി. എൻ. കോശി അച്ചൻ ബി. എ. ബി. ഡി. ദീർഘകാലമായി ഇവിടെതാമസിച്ച് പ്രവർത്തനം നടത്തിക്കൊണ്ടിരുന്നതു് അവരുടെ പുരോഗമനത്തിന് വളരെ സഹായിച്ചിട്ടുണ്ട്. ജനസംഖ്യയിൽ ഇവിടെ നമ്മുടെ ആളുകളെക്കാൾ അധികം മാർത്തോമ്മാക്കാരുണ്ട്. കൂടാതെ മാർത്തോമ്മാസഭയിലെ ആളുകൾ താരതമ്യേന കൂടുതൽ സമുദായബോധമുള്ളവരും സഭയുടെ ആവശ്യത്തിനെന്നു കണ്ടാൽ രണ്ടുകയ്യുംതുറന്നു് സംഭാവനചെയ്യുന്നതിൽ പരിചയം സിദ്ധിച്ചവരുമാകയാൽ അവരുടെപ്രവർത്തനങ്ങൾ കൂടുതൽ സൃഷ്ടിപരമായി പുരോഗമിച്ചുകൊണ്ടിരിക്കുന്നതിൽ അത്ഭുതപ്പെടാനൊന്നുമില്ല.

ആദ്യകാലത്ത് കേരളത്തിൽനിന്നും ഏതെങ്കിലും ജോലിപ്രമാണിച്ച് ഇവിടെ വന്നുചേർന്നവർക്ക് നമ്മുടെവക പള്ളിയോ പട്ടക്കാരനോ ഇല്ലാതിരുന്നതിനാൽ അടുത്തുള്ള ഏതെങ്കിലും പള്ളിയിൽ പോയി ആരാധനയിൽ സംബന്ധിക്കുകയും കമ്മാദികൾ സ്വീകരിക്കുകയും ക്രമേണ ആ പള്ളിയിൽ അംഗത്വം സ്വീകരിക്കുകയുമായിരുന്നു പതിവ്. ജോലിക്കായി വന്നവരുടെ സംഖ്യ വർദ്ധിച്ചപ്പോൾ അവരിൽ പലർക്കും സ്വന്തമായി ആരാധനയും അതിനുള്ള പള്ളിയും വേണമെന്നു തോന്നുകയാൽ അവർ കൂടിയാലോചിച്ച് പണം പിരിച്ചെടുത്ത് പള്ളിസ്ഥാപിക്കാനും അച്ചനെ വരുത്തി കമ്മാദികൾ നടത്തിക്കാനും ആഗ്രഹിക്കുകയും വിവരം തിരുമേനിമാരെ അറിയിച്ച് പട്ടക്കാരനെ വരുത്തി കാര്യാദികൾ നിർവഹിച്ചുവരികയുമാണ് ചെയ്യുന്നതു്. ഫാദർ ററി. ഐ. യൗസേപ്പ് ഫാദർ പി. കെ. അബ്രഹാം ഫാദർ കെ. ഏ. ജോർജ്ജ് എന്നീ അച്ചന്മാരാണ് ഇതിനുമുൻപിവിടെ സേവനം നടത്തിയിട്ടുള്ളതു്. സമുദായത്തിനു പ്രദാനംചെയ്യാൻ കഴിയുന്ന ഒന്നാംകിട അച്ചന്മാരായിരുന്നു അവരെല്ലാംതന്നെ. എന്നാൽ അവർക്കോരോരുത്തർക്കും ഇവിടെ പ്രവർത്തിക്കാനും നേടാനും കഴിഞ്ഞകാര്യങ്ങൾ അംഗുലീപരിമിതമാണ്. അതിനുണ്ടായ തടസ്സങ്ങൾ എന്താണെന്നുള്ളതു് എൻെറ മേൽ പ്രസ്താവനകളിൽ വിശദമായിട്ടുണ്ട് എന്നുതോന്നുന്നു.

(തുടരും)

# സ്ററുഡൻറ് മൂവ്മെൻറ് വക്കക്യാമ്പ്

മൂവ്മെൻറിൻെറ കനകജൂബിലിയോടനുബന്ധിച്ച സൗത്ത്മലബാറിലെ മുതുകുളത്തുവച്ച് നടത്തുന്ന ക്യാമ്പിൽ സംബന്ധിക്കുന്ന സംഘം ഡിസംബർ 22-ാംനു ഞായറാഴ്ച 5 മണിക്കു കോട്ടയത്തുനിന്നും തിരിക്കുന്നതും 23-ാംനു ഉച്ചകഴിഞ്ഞു് മുതുകുളത്തു് എത്തിച്ചേരുന്നതുമാണ്. നിലംപൂരിൽനിന്നും ശ്രീ എ. പി. ചെറിയാൻെറ ജീപ്പിലായിരിക്കും അംഗങ്ങൾ യാത്ര ചെയ്യുന്നതു്. ക്യാമ്പിൽ സംബന്ധിക്കുന്നവർക്കു ഒരു സഹൃദയൻ ആളൊന്നിനു 5 രൂപ വീതം യാത്രച്ചെലവു നൽകും. കൂടാതെ കൽക്കട്ടായിലെ ഫാമിലിഫെലോഷിപ്പ്, ക്യാമ്പു പ്രവർത്തനങ്ങൾക്കായി 30 രൂപാ ആവശ്യപ്പെടാതെതന്നെ ആവശ്യം അറിഞ്ഞു് അയച്ചുതന്നതു് കൃതജ്ഞതാപൂർവ്വം കൺവീനർ കൈപ്പററിയിരിക്കുന്നു. മുതുകുളംപള്ളിപണിയെകേന്ദ്രീകരിച്ചുള്ള ക്യാമ്പുസജ്ജീകരണങ്ങളുടെ ചുമതല റവ. ഫാദർ കെ. എം. സ്കറിയാ, റവ. ഫാദർ ടി. ജി കുറിയാക്കോസ് എന്നിവരാണ് വഹിക്കുന്നതു്.

**സംബന്ധിക്കുന്നവർ**

ലീഡേഴ്സ്: റവ. ഫാദർ എ. വി. ജോർജ്ജ് എം.ഏ.എസ്. ടി. എം. സഭാകവി വെണ്ണിക്കുളം സി. പി. ചാണ്ടി.
തലമല എസ്റ്റേററ് സൂപ്രണ്ട് മോടിശ്ശേരിൽ എം. കെ. മാതൃൂസ്
താമരശ്ശേരി എരൂർ എസ്റ്റേററ് സൂപ്രണ്ട് ശ്രീ ഏബ്രഹാം.

അംഗങ്ങൾ:—
കെ. വി. മാമ്മൻ ബി. ഏ. (കൺവീനർ)
ടി. ഏബ്രഹാം വറുഗീസ് ബി. എസ്സ്.സി. അയിരൂർ.
ഏ. എം. ചാക്കൊ ബി. ഏ., തിരുമൂലപുരം
മാണിചെറിയാൻ, വേളൂർ, കോട്ടയം.
ടി. ഏ. ജേക്കബ്, അമയന്നൂർ.
പീലിപ്പോസ് തോമ്മസ് ബി. എസ്. സി. ഇറോഡ്
ഏ. ചാക്കോ സ്ളീബാദാസൻ, പത്തനംതിട്ട.
പി. എസ്സ്. കോശി, കോന്നി.
ഡീക്കൻ എം. ഒ. പുന്നൂസ്, നിരണം.

പള്ളിപണി, വി. കുർബാനാനുഭവം, ഭവനസന്ദർശനം, കൺവൻഷൻ, ക്ലാസ്സുകൾ, ചർച്ചായോഗങ്ങൾ—സൺഡേസ്കൂൾ വാർഷികം, വിനോദയാത്ര, ഫിഷിംഗ്, എന്നീ പരിപാടികൾ ഉണ്ടായിരിക്കും. അംഗങ്ങൾ എല്ലാവരും 22-ാംനു ഞായറാഴ്ച വൈകിട്ട് 4 മണിക്കുമുമ്പ് കോട്ടയം വൈ. എം. സി. ഏ യിൽ എത്തേണ്ടതാണ്.

# യുവജനവാരവും പണപ്പിരിവും

## ക്രിസ്തമസ്സ്കാലത്തു നടത്തുന്നു

ഓർത്തഡോക്സ് യൂത്ത് മൂവ്മെൻറിൻെറ കേന്ദ്രക്കമ്മിററി നവംബർ 30 ാംനു പ്രസിഡണ്ട് മാർ ക്കൂറീലോസു തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചെങ്ങന്നൂർ ബഥേൽ ചാപ്പലിൽ കൂടി ഈ ഡിസംബർ 22 മുതൽ 29 വരെ യൂത്ത്വീക്കായി ആഘോഷിക്കുന്നതിനും ഒരണാസ്റ്റാമ്പുവിൽപ്പന നടത്തി പണപ്പിരിവു നടത്തുന്നതിനും നിശ്ചയിച്ചിരിക്കുന്നു. ഡിസംബർ 29-ാംനു ഞായറാഴ്ച യൂത്ത് ഡേയായി ആഘോഷിക്കേണ്ടതാണ്. യുവജനവാരത്തിൽ സമാജശാഖകൾ അതതിടവകകളിലെ ഭവനങ്ങൾ സന്ദർശിച്ച് സ്ഥിതിവിവരക്കണക്കുകൾ ശേഖരിക്കുകയും കേന്ദ്രപരിപാടികൾ അനുസരിച്ചു പ്രവർത്തിക്കുകയും ചെയ്യണം. തൊഴിലും വരുമാനവുമുള്ള യുവജനങ്ങളിൽനിന്നും വർഷത്തിലൊരിക്കൽ ഒരു രൂപാ പിരിച്ചെടുക്കുക എന്ന അംഗീകൃതപദ്ധതി, ചെക്കുലീഫ, മാതൃകയിലുള്ള ഒരു രൂപാ രസീതു നൽകിവാങ്ങുന്നതിനും ചില കേന്ദ്രങ്ങളിൽ ഉടനെ സഞ്ചരിച്ചു പണം പിരിക്കുന്നതിനും നിശ്ചയിച്ചു. യൂത്ത്വാരാഘോഷത്തെപ്പററി പര്യാലോചിക്കുന്നതിനു് ഭദ്രാസനനിലവാരത്തിൽ ഓർഗനൈസറന്മാരുടെ സമ്മേളനങ്ങൾ ഉടനെ വിളിച്ചുകൂട്ടുന്നതാണ്. സർവ്വോപരി 22-ാംനു യുവജനസമാജാംഗങ്ങളെല്ലാം വി. കുർബാന അനുഭവിക്കേണ്ടതാണ്. യൂത്ത്വാരത്തെയും പണപ്പിരിവിനേയും വിജയിപ്പിക്കണമെന്നു കാണിച്ചുകൊണ്ടു് പ്രസിഡണ്ട് മാർ ക്കൂറിലോസ് തിരുമേനി ഒരുകൽപ്പന പുറപ്പെടുവിച്ചിരിക്കുന്നു.

## എസ്. സി. എം. ബുക്ക് ക്ലബ്ബ്

കേരളാ സ്റ്റുഡൻറ് ക്രിസ്ത്യൻ മൂവ്മെൻറിൻെറ ആഭിമുഖ്യത്തിൽ കോട്ടയം കേന്ദ്രമാക്കി ഒരു ബുക്കുക്ലബ്ബ് ആരംഭിച്ചിരിക്കുന്നു. ക്ലബ്ബിൽ അംഗമായിച്ചേരുന്നവക്കു വർഷത്തിൽ നാലു നല്ല പുസ്തകങ്ങൾ ലഭിക്കുന്നതായിരിക്കും. അംഗത്വഫീസ് രണ്ടു രൂപാ മാത്രമേയുള്ളു. സൽഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണവും പ്രചരണവും വളരെ അത്യാവശ്യമാകയാൽ എസ്. സി. എം. ൻെറ ഈ പദ്ധതി എല്ലാവരുടേയും സഹായവും പ്രോത്സാഹനവും അർഹിക്കുന്നുണ്ട്. ഉത്തമഗ്രന്ഥങ്ങൾ രചിക്കുന്നതിനും താരതമ്യേന കുറഞ്ഞ വിലയ്ക്കു നൽകുന്നതിനും ഉള്ള ഈ ക്ലബ്ബിൻെറ ഉദ്ദേശം ക്രൈസ്തവസഭാസ്നേഹികളും പുസ്തകപ്രേമികളും മനസ്സിലാക്കി ഈ പ്രസ്ഥാനത്തെ സഹായിക്കേണ്ടതാണ്. ബുക്കുക്ലബ്ബിൻെറ ചുമതല എസ്. സി. എം. കേരളാ പ്രൊവിൻഷ്യൽസെക്രട്ടറിയുടെ ചാർജ്ജു കൂടി വഹിക്കുന്ന എസ്. സി. എം. ലിററച്ചർ സെക്രട്ടറിയും ഒരു യുവസാഹിത്യകാരനുമായ ശ്രീ എം. കുര്യൻ ബി. എസ് സി യാണ് വഹിക്കുന്നത്. ക്ലബ്ബ് സംബന്ധിച്ചുള്ള എഴുത്തുകുത്തുകളും അംഗത്വഫീസും എസ്. സി. എം സെക്രട്ടറി, വൈ. എം. സി. എ. കോട്ടയം എന്ന മേൽവിലാസത്തിൽ അയയ്ക്കുക.

## തലച്ചിറ സെൻറ് ബേസിൽ ഓർത്തഡോക്സ് പള്ളി

വികാരി ഫാദർ സി. ജി. എബ്രഹാം ബി. എ. ബി ററി വയലത്തല എഴുതുന്നതു്:—ഏതാണ്ടു കാൽ ശതാബ്ദത്തിനു മുമ്പു സ്ഥാപിച്ച ഈ പള്ളിയുടെ പണി പൂർത്തിയാക്കുന്നതിനു് ഇനിയുംഏതാണ്ടു 5000 രൂപ കൂടി വേണ്ടിയിരിക്കുന്നു. കഴിവുള്ള എല്ലാ പള്ളികളും സഭാസ്നേഹികളും വ്യക്തികളും ധനസഹായങ്ങൾ അയച്ചുതരണമെന്നു താല്പര്യപ്പെടുന്നു. ഇടവകക്കാർ സാമ്പത്തികമായി വളരെ പിന്നിലാകയാൽ പൊതുവായുള്ള സഹായം കൂടാതെ ഈ പള്ളിപണി പൂർത്തിയാക്കുക വിഷമമാണ്. ഇതു സംബന്ധിച്ചു പല മാന്യവ്യക്തികളെയും ഞാൻ സന്ദർശിക്കുന്നതിനുദ്ദേശിക്കുന്നു.

# AN APOSTOLIC CORRECTION AND THE CHURCH WEEKLY'S SUBMISSION

[We reproduce below the letter that was sent to the Chief Editor of the Church weekly by His Grace Mar Theodosius O. I. C. and the reply sent to His Grace by us]

*The Most Rev. Mar Theodosius O. I. C.*

Bethany Asram, R. Perunad P. O.
23—11—'57

Apostolic blessings to N M. Abraham (Chief Editor, The Church Weekly)

My dear Avarachen,

In the 42nd issue of the Church Weekly (Nov· 10·1957) I happened to read an article entitled "പത്തു വർഷത്തെ പുരോഗമനം" I was surprised to find it published in the Church Weekly. As your Spiritual Father and one of the bishops of our church' I should like to point out to you that articles of this type will only prejudice the minds of the Catholic minded Orthodox people of our church.

The re-union of churches advocated by the C· S· I. (church) is not an ideal either for the Eastern Orthodox Churches or even the catholic section of the Anglican Church in England, Europe, America or elsewhere. According to the Orthodox Churches the re-union of

---

Letter to the Editor

## മർത്തോമ്മാ രേഖകൾ 1601–നുമുൻപ്

സർ, നവംബർ 3–ലെ എൻെറ അപേക്ഷയ്ക്കു മറുപടി ഇതേവരെ കണ്ടില്ലല്ലോ. അതുകൊണ്ടു് എൻെറ അന്വേഷണത്തിൻെറ ഫലം ചുരുക്കിപ്പറയാം. ക്രി. 1001 മുതലുള്ള റമ്പാൻ പാട്ടു മുതലായ രേഖകളിൽ മാത്രമാണു തെന്നിൻഡ്യയിലെ എമ്പ്രാൻെറ ശ്ലൂലമേററു് മാർത്തോമ്മാ രക്തസാക്ഷിയായെന്നു പറഞ്ഞു കാണുന്നതു്. ആദ്യംതന്നെ ആ ശ്ലീഹായുടെ നിരണത്തെ ശിഷ്യനായ "രണ്ടാം തോമ്മാറമ്പാൻ" എഴുതിയ മാർത്തോമ്മാ"ചരിത"മാണു് 1601–ലെ റമ്പാൻ പാട്ടിനാധാരം എന്നു പാട്ടിൽത്തന്നെ പറയുന്നു. എന്നാൽ ആ സമകാലീന "ചരിതം"എന്നെങ്കിലും എവിടെയെങ്കിലും ഉണ്ടായിരുന്നെന്നു തെളിവില്ല. 1601–ൽ ഉണ്ടായിരുന്ന ആ ച്ചരിതത്തിൻെറ പകർപ്പോ മററു പകർപ്പുകളോ ആരും കണ്ടതായിരേഖയില്ലതാനും. ഈ ചരിതവും റമ്പാൻ പാട്ടും കത്തോലിക്കരല്ലാത്ത നസ്രാണികൾ സ്വീകരിച്ചിട്ടുമില്ല.

കാർഡിനൽടിസ്സറാങ്ങിൻെറ പുതിയ ചരിത്രത്തിൽ അദ്ദേഹം അവയെ ആധാരമാക്കിയിട്ടുണ്ടോ എന്നാരെങ്കിലും പറഞ്ഞാൽ നന്നു്. മയിലാപ്പൂരെ രണ്ടു മാർത്തോമ്മാശ്ലീഹാ (സഹദാ) കബറുകളിൽ രണ്ടാമത്തേതും, ഇന്നവിടത്തെ കത്തീഡ്രലിൽ തെക്കു–വടക്കായി സ്ഥിതിചെയ്യുന്നതും ആയ മാർത്തോമ്മാ സഹദാ കബറിങ്കലെ (ക്രി. 1892–ാം മാണ്ടിടയ്ക്കു)ലത്തീൻ ലിഖിതം പോലും മേല്പടി പുതിയ പുസ്തകത്തിൽ കാർഡിനൽ സ്വീകരിച്ചിട്ടുണ്ടോ? ആ പുസ്തകം ഇതേവരെ എൻെറ കൈവശം വന്നിട്ടില്ല.

മാർത്തോമ്മായുടെ ദുക്രാനാനാളുകളിലെ പ്രാർത്ഥനകളിൽ ആ സഹദായുടെ കടൽക്കരക്കുടാരത്തെപ്പററി പറയുന്നുണ്ടെന്നു്–(ആദ്യത്തെ മൂലപ്രതിയിൽത്തന്നെ പറയുന്നുണ്ടെന്നു്)–വാദമുണ്ടായിരിക്കുന്നു. ആ ആദ്യപ്രതി എവിടെയുണ്ടു്. ഏതു ഭാഷയിൽ? ലത്തീനിലോ സുറിയാനിയിലോ മലയാളത്തിലോ? ആദ്യമൂലപ്രതി "മിഡിൽ ഏജസിനു മുമ്പു്" (അതായതു് ക്രി. 1000–നു് മുമ്പു്) എഴുതിയതാണെന്നു് ഒരു മലങ്കര കത്തോലിക്കു നസ്രാണി പ്രസ്താവിച്ചിരിക്കുന്നു. അതിനു് തെളിവു് ഇതേവരെ പ്രസിദ്ധപ്പെടുത്തി കണ്ടില്ല. 1293–ൽ ചോഴ മണ്ഡലത്തുണ്ടായിരുന്ന ആ സഹദാത്തോമ്മായുടെ കബറായിരുന്നോ? 1000–ാംമാണ്ടിനു മുൻപും ഉണ്ടായിരുന്നതു്? അതോ മാർത്തോമ്മാ സഹദായുടെ ഖബറായിരുന്നോ?

ദുക്രാനാ പ്രാത്ഥനകളിലെ കടൽക്കര മയിലാപ്പൂരേതുതന്നെ എന്നെങ്ങനെ നിശ്ചയിച്ചു? മാർത്തോമ്മായുടെ മൃതശരീരത്തോടു ബന്ധപ്പെട്ട മററു മൂന്നു കടൽക്കരകളും കൂടെ രേഖകളിലുണ്ടു്. അവയിലൊന്നാകരുതോ ആ ദുക്രാനാക്കടൽക്കര.

ടി. കെ. ജോസഫ്

Reg M No. 5268 Licence No 489

# ചർച്ച്‌വീക്കിലി

churches which they visualise is not a loose federation, of churches differing in faith, Doctrines, Sacraments, Orders, Worship etc. Neither is it the absorption of one church by another. Doctrinal integrity is the irreducible minimum basis for the re-union of churches in christendom. There cannot be and ought not be any re-union of churches in christendom except on the basis of unity in faith, Doctrines, Sacraments, Orders and Worship, already referred to. In other words the re-union of churches is not possible until and unless the uniting churches accept the faith of the church which it had before its division into the East and West in the tenth century. One should not lose sight of the fact that the church is a living organism and therefore its organic unity should never be tampered with. The violation of these vital principles will only widen the gulf of separation between churches instead of narrowing the same.

The Orthodox will never sit in Judgement on other christian bodies, nor condemn them. They are the last people to do it. If they do it, they deserve condemnation in the eyers of our loving Father in heaven. What the Orthodox people try to do in the World Council of Churches is to make the protestant and non-conformist bodies understand the mportance of preserving doctrinal integrity, if we really long and pray for the re-union or church unity in christendom. They make this request in the attitude and disposition of a humble brother, beseeching on his knees to have the eyes of such brethren opened to sea the beauty of the whole Faith as such once delivered to the saints.

Volumes of prayer, the study of the Early Fathers, and the effort to understand the point of view of others are needed before there can be any tangible result in the work of re-union of churches.

Some of these ideas were published in an article of mine in one of the former issues of the Church Weekly.

If it is against the policy of the church weekly I would not press for the publication of this letter.

With blessings
Mar Theodosius, O. I. C.

---

Kottayam
28—11—57.

*N. M. Abraham B. A.*
Chief Editor,
My Lord Thirumeni,

I thank your Lordship for drawing my attention to the quotation published in the church Weekly about the C. S. I. from the ആത്മബോധിനി; I may assure your Lordship that it does not reflect in any way my attitude to the question of Church union. It does not also reflect the opinion of the church weekly. It reflects the attitude of ആത്മബോധിനി and many others of their way of thinking. I did not see the quotation myself before it was givento the press. The assistant editor did not give enough thought about the possible repercussions about it in your Lordship's mind and others in our church. He took the freedom to think that it would be a piece of information to our readers regarding a church union experiment which has really caught world attention. Whatever we might say against the C. S. I, we cannot live as if such a christian body or such a union experiment does not exist. So he gave it as a piece of news. No more was meant.

I am not very far from your Lordship's own ideas of church union. But I would not put things in the same way as your Lordship puts them. I remember in New York, a question was put to me by the Ecuminical fellows with whom I studied. We were in an after dinner meeting, when each of us had to present a paper by turn about his own church. There were only two orthodox men in our group of twentyfive. Mr. Pappadapaulos (Greek), was giving his address and he said questions would be answered by me. A presbyterian fellow asked "Mr. Abraham! do you consider me as a christian". All ears were eagerly waiting for my answer. I said "If you ask that question to some of our leaders and even bishops, they will say "No". But I do not think that any sinsible theologian of our church will take that position. Christ has promised his presence where two or three are gathered in his name. Through out the centuries evidences are not wanting that the Lord had kept that promise even when they strictly do not belong to the church. But the experience of that presence does not solely constitute the Central life and experience and witness of the church. From the apostolic times, cretain faith, doctrine, and sacraments have been handed down in the life of the church through out the centuries. Those who do not accept those cardinal experience of the church, I would say their christian experience is imperfect to that extent'. This was my answer. Christian leaders from all over the World were represented there. Some of them came and embraced me after the meeting for the charity. I showed in my answer. One of them a methodist said "I admired the way in which you wriggled out of that puzzling question". Well! dear Thirumani! I hold that our God has preserved wonderful teachings and doctrines and experience in our church. But I cannot close my eyes to the evidences of His care and direction of His children outside the fold of our church or even all orthodox churches. They may reflect only imperfect experience. Still I will glorify God for every good thing that He fulfils through them. Love

Your Lordship's affectionaley.
N. M. Abraham.

---

Bethany Asram
R. Perunad P. O.
Pathanamthitta
Kerala State.
Nov: 30—1957

Apostolic blessing to N. M. Abraham
(Church Weekly)

My dear Son,

I am returning here with your letter & I do appreciate most of your ideas.

If you like, you can publish my letter with that of yours.

With Love & blessings
Yours affectionately
Mar Theodosios O. I. C

Printed and Published by N. M. Abraham B A. at the Malayala Manorama Press, Kottayam.